THE
CHURCH WEEKLY

വാല്യം 12 | 1958 ഡിസംബർ 7 | ലക്കം 47

# മലങ്കരസഭയിലെ സമാധാനം

**Thought for the Week.**

Where you cannot pray as you would, pray as you can.

*Goulburn.*

## വിഷയവിവരം



## ചർച്ച് വീക്കിലി

### വരിസംഖ്യ

| | രൂ. | ന.പൈ |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറുമാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കുവെളിയിൽ | 8 | |

കോട്ടയം സി. എം. എസ്സ്. കോളജ് ലക്ചററും പാത്രിയർക്കീസ് കക്ഷിയിൽപ്പെട്ട ഒരു വൈദികനുമായ റവ. ഫാദർ കെ. ഒ . തോമ്മസ് എം. എ. "മലങ്കരസഭയിലെ സമാധാനം" എന്ന ശീർഷകത്തിൽ കേരളഭൂഷണത്തിൽ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയിരുന്നു. ഏതാനും ആഴ്ചകൾക്കുമുമ്പ് ചർച്ചുവീക്കിലിയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതും മലയാളമനോരമയിൽ ഉദ്ധരിച്ചിരുന്നതുമായ "ഒരു സഭയിലെ രണ്ടു ഘടകങ്ങൾ" എന്ന മുഖപ്രസംഗത്തിനു മറുപടിയായി എഴുതിയ ആ ലേഖനം എന്തുകൊണ്ടോ പ്രസിദ്ധീകരണാർത്ഥം ഞങ്ങൾക്കയച്ചുതരുന്നതിനുള്ള സൗമനസ്യം ലേഖനകർത്താവു പ്രകടിപ്പിച്ചുകണ്ടില്ല. അതിനുള്ള കാരണങ്ങൾ എന്തുതന്നെയായിരുന്നാലും ആ ലേഖനം പ്രസിദ്ധപ്പെടുത്തുവാൻ ഞങ്ങൾ മടിക്കുമായിരുന്നില്ലെന്നു ഞങ്ങൾ അദ്ദേഹത്തിനു് ഉറപ്പു നൽകുവാൻ ആഗ്രഹിക്കുന്നു. "ഒരു വാഗ്വാദത്തിനുള്ള ഒരു സംരംഭമായോ, സമാധാനത്തിനുള്ള തടസ്സമായോ" ആ ലേഖനത്തെപ്പററി ധരിക്കരുതെന്നു ബ. അച്ചൻ നിർബ്ബന്ധപൂർവ്വം ആവശ്യപ്പെട്ടതിനെ മാനിച്ചുകൊണ്ടു് ഏതാനം കാര്യങ്ങൾ പറയുന്നതു്, ഞങ്ങളെയും ആ മനോഭാവത്തിൽ ദർശിക്കണമെന്നഭ്യർത്ഥിച്ചുകൊണ്ടാണു്

"സ്വയം കുററം സമ്മതിക്കുന്നതിനുള്ള വൈമനസ്യംകൊണ്ടു്, തങ്ങളുടെ നിലപാടു് ശരിയാണെന്നു സ്ഥാപിക്കാനുള്ള മുൻവിധിയോടുകൂടി സംഗതികൾ തങ്ങൾക്കനുകൂലമായി വ്യാഖ്യാനിക്കുന്നതു്" നെസ്തോറിന്റെയും അറിയോസിന്റെയും അനുയായികൾക്കും പററിയാവുന്നതുപോലെ ചർച്ചുവീക്കിലിയുടെ അഭിപ്രായങ്ങളിലും കടന്നുകൂടിയിട്ടുണ്ടെന്നു ബ. അച്ചൻ "നിഷ്പക്ഷബുദ്ധ്യാ" ആലോചിച്ചതിന്റെ ഫലമായി അനുമാനിക്കുന്നു. അച്ചനെപ്പോലെ നിഷ്പക്ഷബുദ്ധ്യാ ആലോചിച്ചു നമ്മുടെ സഭയ്ക്കു നേരിട്ടിരിക്കുന്ന ദൗർഭാഗ്യാവസ്ഥയ്ക്കു പരിഹാരം തേടണമെന്നുള്ളതാണു് ചർച്ചുവീക്കിലിയുടെയും ആഗ്രഹമെന്നു പറയുമ്പോൾ അതു വിശ്വസിക്കണമെന്നപേക്ഷയുണ്ടു്. ഞങ്ങൾ എഴുതിയ മുഖലേഖനത്തിൽ കാതോലിക്കാപക്ഷത്തിന്റെ നിലപാടിൽ അവർ ആധാരമായി കാണുന്നതത്വങ്ങളെയും ന്യായങ്ങളെയും വിശദീകരിക്കുകയായിരുന്നു ഉദ്ദേശം. അവ മനസ്സിലാക്കുവാനോ മാനിക്കുവാനോ ബ. അച്ചൻ വേണ്ടവണ്ണം പരിശ്രമിച്ചിട്ടില്ലെന്നുപറയുന്നതു ഖേദപൂർവ്വമാണു്. സുപ്രീംകോടതിയുടെ വിധി പ്രഖ്യാപനംനടന്നതിന്റെശേഷം ചിങ്ങവനം മാർ അപ്രേംസിമ്മനാരിയിൽവച്ചു പാത്രിയർക്കീസ്പക്ഷം നടത്തിയ ഒരുയോഗത്തിൽ പ്രകടിപ്പിക്കപ്പെട്ടകണ്ട ചില ആശയങ്ങൾ, വീണ്ടും ചില കേസുകളിലേക്കും വിരുദ്ധതയിലേക്കും നയിക്കുന്ന നയരൂപവൽക്കരണമാണോ എന്നു് ആശങ്ക തോന്നിയതുകൊണ്ടു് എഴുതിയ ഒരു ലേഖനമാണു് ഞങ്ങൾ മുമ്പു പ്രസിദ്ധപ്പെടുത്തിയതു്. വസ്തുക്കളോ കെട്ടിടങ്ങളോ അല്ല വിശ്വാസസത്യങ്ങളാണു് നമ്മെ ഭിന്നിപ്പിക്കുന്നതെങ്കിൽ അവയെ കേസുകൾകൊണ്ടും പരസ്പരവിദ്വേഷപ്രകടനങ്ങൾകൊണ്ടും പരിരക്ഷിക്കേണ്ടതാണെന്നു 'സുവിശേഷ'താല്പര്യമുള്ള ബ: അച്ചനെപ്പോലെയുള്ളവർ പരിഗണിക്കുകയില്ലെന്നു വിശ്വസിക്കുന്നു. ഞങ്ങൾ അചഞ്ചലമായി വി

[illegible]ങ്ങളെയും, ധാർ
[illegible]വും വേദശാസ്ത്രപരമായ ആ
[illegible]ങ്ങളെയും മുറുകെപ്പിടിക്കുമ്പോ
ൾ, അവമാത്രമാണ് നമ്മുടെ തത്വ
സംഹിതയിൽ ഉൾപ്പെടുന്നതെന്നു
ഭാഗികമായി ചിന്തിക്കുകയും, വൈ
രാഗ്യപൂർവ്വംഎന്തുധർമ്മമാർഗ്ഗങ്ങളും
സ്വീകരിച്ച് അവയെ സ്ഥാപിക്കു
വാൻ ശ്രമിക്കുകയും ചെയ്യുന്നതു
ക്രൈസ്തവമായിരിക്കയില്ലല്ലോ. "ജീ
വിതത്തിൽ യാതൊരു പ്രമാണവു
മില്ലാതെ ഇല്ലിത്തലസിദ്ധാന്തംസ്വീ
കരിച്ചുവരുന്ന"വരെന്നു ബ.അച്ചൻ
മുദ്രയടിക്കുന്നവരല്ല, പ്രതിപക്ഷ
ത്തെ ന്യായങ്ങളെയും തത്വങ്ങളെ
യും ധർമ്മബോധത്തെയും മനസ്സി
ലാക്കാൻ ശ്രമിക്കുന്നതു്. അബ്ദേ
ദ്മ്ശിഹാ പാത്രിയർക്കീസിനെ ഇ
വിടെ വരുത്തി കാതോലിക്കാസ്ഥാ
പനവും, ആ വഴിക്കുള്ള അപ്പോ
സ്തോലിക പിന്തുടർച്ചയും നിർബ്ബ
ന്ധിച്ചു വാങ്ങിയതിൽ അനീതിയും
വിശ്വാസലംഘനവും ദർശിക്കുന്ന
ബ. അച്ചൻ നിഷ്പക്ഷബുദ്ധ്യാ
ആലോചിക്കുമ്പോൾ, തുർക്കിസുൽ
ത്താന് 500 തുർക്കിപ്പവൻ നൽകി
രാഷ്ട്രീയസ്വാധീനവും ആനുകൂ
ല്യവും സ്വപക്ഷത്തേക്കു സമ്പാദി
ച്ചു സുന്നഹദോസിൻെറ ഗത്യന്തര
മില്ലാത്ത പിന്തുണ ആർജ്ജിച്ചതി
നെ സംബന്ധിച്ചു യാതൊരുധർമ്മ
രോഷവും പ്രദർശിപ്പിക്കാത്തതെ
ന്താണെന്നു ഞങ്ങൾ ചോദിക്കുന്നതു
ചർച്ചുവീക്കിലിയിൽ പക്ഷപാതി
ത്വവും സ്വയം നീതീകരണശാഠ്യ
വും ആരോപിക്കുന്ന ബ. അച്ച
ൻെറ നിഷ്പക്ഷതയെ ആദരിച്ചു
കൊണ്ടാണെന്നുപറയുമ്പോൾവിശ്വ
സിക്കണം. കാതോലിക്കാപക്ഷത്തി
ൻെറ ആവശ്യങ്ങളൊന്നുമറിയാതെ
"Lesser Eastern Churches"
എന്നു് ഒരു ആംഗ്ലിക്കൻ ചരിത്രകാ
രൻ എഴുതിയതിൽനിന്നാണു് ഈ
വസ്തുത ഞങ്ങൾ ഉദ്ധരിക്കുന്നതു്.
വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്
മെത്രാപ്പോലീത്തായെ മറെറാരു കാ
രണവും കാണാതിരുന്നിട്ടും കൈവി
റയല്യുണ്ടെന്നു് കാരണം പറഞ്ഞു മു
ടക്കിയ ആ കല്പനയെപ്പററി ബ: അ
ച്ചനു്എന്താണു് ഒരു നീതിബോധം
തോന്നാത്തതെന്നു സ്വയം ആലോ
ചിക്കുമോ? പരുമലത്തിരുമേനി,
പുലിക്കോട്ടിൽ തിരുമേനി, മുത
ലായവരുടെ സമകാലീനനായിരു
ന്ന മുറിമററത്തു ഈവാനിയോ
സ് തിരുമേനിയും, അൽവാറീ

[illegible]
ബ്ദുള്ളാബാവായുടെ മുടക്കു അനീ
തിപരമാണെന്നു കല്പന പുറപ്പെടു
വിച്ചതു് ബ. അച്ചൻ കണ്ടിട്ടില്ലാ
യിരിക്കുമോ?" ഇല്ലിത്തല സിദ്ധാന്ത
മനുസരിച്ച് അച്ചൻ കക്ഷിമാറണ
മെന്നല്ല ഞങ്ങൾ ആവശ്യപ്പെടുന്ന
തു്. ധർമ്മബോധവും നീതിപരമാ
യ വിധികളും, ഏകപക്ഷീയമായി
പ്രവർത്തിക്കാതിരുന്നാൽ രണ്ടുപക്ഷ
ങ്ങളിലും ന്യായങ്ങളും, നീതിബോ
ധവുംദർശിക്കുവാൻ കഴിയും. ഞങ്ങ
ളുടെ മുൻ ലേഖനത്തിൽ പാത്രിയ
ർക്കീസുപക്ഷം കാണണമെന്നാഗ്രഹി
ച്ച മറു പക്ഷത്തെ ചില ന്യായങ്ങ
ളും ആധാരങ്ങളും, ബ: അച്ചനെ
പ്പോലെയുള്ള ആദർശവാദികൾ അ
റിയണമെന്നു് വിചാരിച്ച് എഴുതി
യതാണു്. അബ്ദേദ്മിശിഹാ
ബാവായും അബ്ദുള്ളാബാവായും
തമ്മിലുള്ള സീനിയർ ജൂനിയർ നി
ല വിശദീകരിച്ച ചർച്ച്വീക്ലി
ലേഖനം ഭംഗിയായില്ലെന്നു് ബ:
അച്ചൻ വിചാരിക്കുന്നു. ഞങ്ങൾ കാ
തോലിക്കാപക്ഷത്തു്ആയതുകൊണ്ടു്
അങ്ങനെ പറഞ്ഞുവെന്നു് ബ: അ
ച്ചൻ വിചാരിച്ചിരിക്കാം. ബ: കോ
നാട്ടു് ഏബ്രഹാം കത്തനാർ മനോ
രമയിൽ ഇന്നത്തെ പത്രത്തിൽ പ്ര
സിദ്ധപ്പെടുത്തിയിരിക്കുന്ന ലേഖനം
ബ: കെ. ഒ. തോമ്മസച്ചൻെറ നി
ഷ്പക്ഷപരിചിന്തനത്തിനു് വിഷ
യമാകുമൊ? അദ്ദേഹം സുറിയാനി
സമുദായക്കേസിൽ അഭിമാനമൂർത്തി
യായിരുന്ന സി. ജെ.കുര്യൻെറ കൂടെ
പാത്രിയർക്കീസുപക്ഷത്തിൻെറ അ
നിഷേധ്യനേതാക്കന്മാരായിരുന്ന ര
ണ്ടു് ട്രസ്റ്റികളിൽ വൈദികട്രസ്റ്റി
സ്ഥാനം അലങ്കരിച്ചിരുന്ന പരേത
നായ കോനാട്ടു് മാത്തൻ മല്പാനവർ
കളുടെ ഏക പുത്രനാണെന്നും, പാ
മ്പാക്കുടയുള്ള സുപ്രസിദ്ധമായ സു
റിയാനി ലൈബ്രറിയുടെയും, ഗ്രന്ഥ
ങ്ങളുടെയും പിന്തുടർച്ചാവകാശിയാ
ണെന്നും, ഇന്നും പാത്രിയർക്കീസു
പക്ഷത്തെ പ്രാമാണികനായ വൈ
ദികനാണെന്നും ബ: തോമ്മസ്സച്ചൻ
സമ്മതിക്കുമല്ലൊ. അദ്ദേഹം പറയു
ന്നതിൽ കൂടുതൽ ഒന്നും ആ കാര്യ
ത്തിൽ ഞങ്ങൾക്കു പറയുവാനില്ല.
അമ്പതുകൊല്ലം കാതോലിക്കാപക്ഷ
ത്തിനു് പട്ടത്വന്യൂനതയുണ്ടെന്നുള്ള
നില എടുത്തിരുന്നവർ, അഭിമാന
പൂർവ്വം മറുപക്ഷത്തേയ്ക്കു ചേരാനു
ള്ള സൗകര്യം കേസിൽ വിജയികളാ
യ കാതോലിക്കാപക്ഷം സൃഷ്ടിക്കു

[illegible]
ക്കു പുറത്തുള്ളവർപോലും ഉന്നയി
ച്ചുകണ്ടു. പാത്രിയർക്കീസുപക്ഷം
ആവശ്യപ്പെടുന്നതിനു് സമ്മതിക്കുക
യാണെങ്കിൽ മറുഭാഗത്തുള്ളവർ വി
ശ്വസിച്ചു ആദരിച്ചുകൊണ്ടിരിക്കു
ന്ന തത്വങ്ങളെ ലംഘിക്കുവാനിട
വരുത്തരുതെന്നും പാത്രിയർക്കീസു
പക്ഷം ചിന്തിക്കേണ്ടതാവശ്യമല്ലെ?
പട്ടത്തിനു്ന്യൂനതയുണ്ടെന്നു്വിശ്വ
സിച്ചതിൽ അന്തർഭവിച്ചിരിക്കുന്ന
അഭിമാനക്ഷതത്തിനാണു് പരിഹാ
രമാവശ്യപ്പെടുന്നതെന്നോർക്കണം.
അതായതു് അമ്പതുകൊല്ലമായികാ
തോലിക്കാപക്ഷത്തുനിന്ന അഭിവന്ദ്യ
തിരുമേനിമാർ കൂദാശകളും, ദിവ്യ
കർമ്മങ്ങളും നിർവഹിച്ചതെല്ലാം
തെററിപ്പോയെന്നു പരോക്ഷമായി
ഏററു പറയണമെന്നുള്ളതാണു് ആ
ഡിമാൻഡിൽ അന്തർഭവിച്ചിരിക്കു
ന്നതെന്നു പാത്രിയർക്കീസുപക്ഷം
ചിന്തിക്കുമോ? അങ്ങനെയൊരു തെ
ററു്യഥാർത്ഥമായി ഉണ്ടെങ്കിൽ കാ
തോലിക്കാബാവാതിരുമേനിയൊ,
മററുള്ളതിരുമേനിമാരോ, അതു് ഏ
ററുപറയുകയാണു് ദൈവതിരുസ
ന്നിധിയിൽ ഉത്തമമായിട്ടുള്ള ക്രി
സ്തീയമാർഗ്ഗം.അങ്ങനെയൊരുകുററം
ആ പക്ഷത്തുണ്ടോ എന്നു് നിഷ്പ
ക്ഷമായി ചിന്തിക്കുന്ന ബ:അച്ചനെ
പ്പോലെയുള്ളവർ സത്യസന്ധമായി
ആലോചിക്കേണ്ടതാണോ? പൂർവ്വച
രിത്രം പാത്രിർക്കീസുപക്ഷത്തിനി
ഷ്ടമൊ ആവശ്യമൊ ഉള്ളിടം മു
തൽ ആലോചിച്ചാൽ മതിയൊ?
അബ്ദേദ്മിശിഹാ ബാവായെ, അ
ധികാരഭ്രഷ്ടനാക്കിയതു മുതൽ ച
രിത്രം ഒന്നു വായിച്ചുനോക്കേണ്ടത
ല്ലെ? കാതോ ലി ക്കാ പ ക്ഷ ത്തു
ള്ളവർ എഴുതിയ പുസ്തകങ്ങൾ നോ
ക്കണ്ട.നിഷ്പക്ഷരായ വിദേശ ച
രിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടു
ള്ള വസ്തുതതൾആണു്, അബ്ദുള്ള
ബാവായുടെ സ്ഥാനാരോഹണത്തി
ൻെറ പിന്നിൽ വർത്തിച്ച സംഭവ
ങ്ങൾ. പരമാർത്ഥത്തിൽ മലങ്കരസഭ
അന്നു് നീതിയുടേയും ധർമ്മത്തി
ൻെറയും വശത്തു നിൽക്കാതിരുന്ന
തിൻെറ തെററും അതിൻെറ ദുരന്ത
ഫലങ്ങളും നാം വേണ്ടുവോളം അനു
ഭവിച്ചു. ഇനിയും അനുഭവിക്കണ
മൊ? ബ: കോനാട്ടച്ചൻ ഉത്തര
വാദിത്വപൂർവ്വം ചൂണ്ടിക്കാണിക്കു
ന്ന പരമാർത്ഥങ്ങൾ ബ. കെ.ഒ. തോ
മ്മസച്ചനെ പ്പോലെയുള്ളവർപഠി

ണമെ... ...ൾഅഭ്യ...ന്നു. ഇനിയും ബ. അച്ചന്റെ ലേഖനത്തിൽപറയുന്നതുപോലെ അന്ത്യോഖ്യാബന്ധം വേർപെടുത്തിക്കൊണ്ടല്ല അബ്ദേദ്മിശിഹാ പാത്രിയർക്കീസ്ബാവാ മലങ്കരയ്ക്കു് കാതോലിക്കാ സ്ഥാപനം നൽകിയതു്. സുറിയാനിസഭയിലെ രണ്ടു പ്രാദേശിക വിഭാഗങ്ങൾ ആണെങ്കിലും ആദ്ധ്യാത്മികമായ എല്ലാ സമ്പർക്കങ്ങളും നിലനിറുത്തിക്കൊണ്ടുള്ള ഒരു ഉടമ്പടി ആയിരുന്നു അതു്. ലൗകീകാധികാരവും മുടക്കം സാധിക്കയില്ലെന്നല്ലാതെ, പാത്രിയർക്കീസിനു് മലങ്കര സുന്നഹദോസിൽ അതിപ്രധാനമായ ഒരു സ്ഥാനം എ. എം. അക്കം ഭരണഘടനയിൽ തന്നെ വ്യവസ്ഥ ചെയ്തിട്ടുണ്ടു്.

ഈയിടെ പ. കാതോലിക്കാ ബാവായെ സന്ദർശിച്ച പാത്രിയർക്കീസുപക്ഷത്തെ ചില മാന്യ വൈദികരോടു്, എ. എം. അക്കം ഭരണഘടന വായിച്ചുനോക്കാൻ ആവശ്യപ്പെട്ടുകൊണ്ടു അതിന്റെ പ്രതികൾ നൽകുകയുണ്ടായി. "മലങ്കരയ്ക്കു കാതോലിക്കാസ്ഥാപനവും, സ്വാതന്ത്ര്യവും നൽകിയ പ. പാത്രിയർക്കീസു ബാവാ അന്ത്യോഖ്യാബന്ധം വേർപെടുത്തരുതെന്നു കല്പിക്കുകയും രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ടെന്നും നമുക്കാവശ്യമുള്ളതു മാത്രം എടുത്തുകൊണ്ടു് മറേറ കല്പന തിരസ്ക്കരിക്കുന്നതു് നമുക്കനുഗ്രഹപ്രദമല്ലെന്നും" തിരുമേനി പ്രസ്താവിച്ചതായി അറിയാനിടയായി. എ. എം. അക്കം ഭരണഘടനയിൽ ആ കല്പനയെ ആദരിച്ചു വ്യവസ്ഥകൾ ചെയ്തിട്ടുണ്ടു്. ബ. കോനാട്ടച്ചൻ പറയുന്നതുപോലെ പാത്രിയർക്കീസ്ബാവാ തിരുമേനിയുടെ അംഗീകരണം ലഭിക്കുന്നതു് ആകമാന സുറിയാനി സഭയുമായുള്ള ബന്ധത്തിനും സമ്പർക്കത്തിനും ആവശ്യമാണെന്നു കാതോലിക്കാ പക്ഷത്തിനറിയാം. അതു് ലഭിക്കുന്നതിനു പ. കാതോലിക്കാ ബാവാതിരുമേനിയും, കാതോലിക്കാ പക്ഷവും എത്ര തവണ തയാറായിയെന്നു് സമാധാനശ്രമങ്ങളുടെ ചരിത്രമറിയാവുന്നവർക്കറിയാം. തിഗ്രീസിലെ കാതോലിക്കോസും, അന്ത്യോഖ്യാപാത്രിയർക്കീസും തമ്മിൽ ഉള്ള ബന്ധത്തെപ്പററി ബാർ എബ്രായ എഴുതിയ കാനോനിൽ വ്യക്തവും വിശദവുമായി പറയുന്നുണ്ടല്ലോ. ആ വ്യവസ്ഥകളിൽ നിന്നു പുറകോട്ടുപോകാൻ ഇരുപതാം നൂററാണ്ടിൽ

# മലങ്കരസഭയിലെ സമാധാനം

(ജോർജ്ജ് വള്ളക്കാലിൽ ബി. ഏ. ബി. എൽ.)

സഭാസമാധാനത്തെപ്പററി ഫാദർ കെ. ഒ. തോമസ് എം. ഏ. 'കേരളഭൂഷണ'ത്തിൽ എതിയിട്ടുള്ള ലേഖനം സശ്രദ്ധം വായിക്കയുണ്ടായി. കഴിഞ്ഞ അനേകവർഷങ്ങളായി ഇത്ര ആത്മാർത്ഥതയോടെ ഒരഭിപ്രായം സഭാസ്നേഹികളായ അധികമാരും രേഖപ്പെടുത്തിയിട്ടുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. പ്രസ്തുത ലേഖനത്തിലെമിക്കവാറും എല്ലാകാര്യങ്ങളോടും ഞാൻ പൂർണ്ണമായി യോജിക്കുന്നു. എന്നാൽ ഒന്നു രണ്ടു കാര്യങ്ങൾ അത്ര നിഷ്പക്ഷമായി ചിന്തിച്ചിട്ടുണ്ടോ എന്നു ആലോചിക്കേണ്ടതാണ്. ലേഖനത്തിന്റെ ഏതാണ്ടു് അവസാനഭാഗമായി "പക്ഷേ ആ നല്ല കാര്യത്തിനുവേണ്ടി സ്വീകരിച്ച മാർഗ്ഗം ക്രിസ്തീയമായിരുന്നില്ല എന്നു നാം സമ്മതിച്ചേ മതിയാകൂ" എന്നു പറഞ്ഞിട്ടുള്ളതു ചിന്തനീയംതന്നെ. ഈ അവസരത്തിൽ എനിക്കു ചൂണ്ടിക്കാണിക്കാനുള്ളതു്, ബഹുമാനപ്പെട്ട കോനാട്ട മല്പാനച്ചൻ 1908 ധനു 30—ാംനു അബ്ദേദ് മ്ശിഹാ ബാവായുടെ പേക്കയച്ചുകൊടുത്ത

---

ആരും ആവശ്യപ്പെടുകയില്ലെങ്കിൽ പാത്രിയർക്കീസു ബാവായുടെ അംഗീകരണത്തിനു് വിഘാതമായി നിൽക്കുന്നതെന്താണെന്നു് ബ. കോനാട്ടച്ചന്റെ ലേഖനം വായിച്ചശേഷവും പാത്രിയർക്കീസു പക്ഷത്തുള്ള സമാധാനകാംക്ഷികൾ ചിന്തിക്കണമെന്നഭ്യർത്ഥിക്കുന്നതു് സമാധാനത്തിനു് "അധരസേവനം" മാത്രം നൽകുന്നതിനാണെന്നു് വിചാരിക്കരുതെ. ബ. കെ. ഒ. തോമസച്ചൻ നിർദ്ദേശിച്ചിരിക്കുന്നപോലെയോ മറേറതെങ്കിലും വിധത്തിലൊ പരസ്പരസ്വീകരണത്തിനു് തയ്യാറാകുകയാണു് ഇന്നു നാം അനുഷ്ഠിക്കേണ്ട പ്രഥമകർത്തവ്യമെന്നു് ഞങ്ങളും സമ്മതിക്കുന്നു. ബ. കോനാട്ടച്ചന്റെ ലേഖനത്തിൽ ഉദ്ധരിച്ചിരിക്കുന്ന സ്നേഹസൗഹൃദ പാരമ്പര്യം ഇപ്പോഴത്തെ പാത്രിയർക്കീസുബാവ യ്ക്കു് പിന്തുടർച്ചാവകാശവഴി ലഭിച്ചിരിക്കുമെന്നും അദ്ദേഹം അതിനു സന്നദ്ധമാകണമെന്നമാണു് ഞങ്ങൾ വിനീതമായി അപേക്ഷിക്കുന്നതു്.

എഴുത്താണു്. അബ്ദുള്ളാബാവാ പത്രോസ് പാത്രിയർക്കീസ് ബാവായോടൊന്നിച്ചു് മലങ്കര വന്നപ്പോഴും, ആദ്യത്തെ തെരഞ്ഞെടുപ്പിൽ പാത്രിയർക്കീസാകാൻ സാധിക്കാതെ വന്നപ്പോൾ സഭയിൽനിന്നു വിട്ടുനിന്നതും മററും ചിന്തിക്കുമ്പോൾ പിന്നീടു് അദ്ദേഹത്തിന്റെ പാത്രിയർക്കാ തെരഞ്ഞെടുപ്പിൽ അദ്ദേഹവും അനുയായികളും അക്രൈസ്തവമായി പ്രവർത്തിച്ചുവെന്നു സമ്മതിക്കാതിരിക്കാൻ തരമില്ല. ആകെ കൂടെ നോക്കുന്നതായാൽ കഴിഞ്ഞ കാലങ്ങളിൽ സഭയിൽ നടന്നിട്ടുള്ള വ്യവഹാരങ്ങളിൽ ഇരുകക്ഷികളിലേയും എത്ര തന്നെ ഉന്നതന്മാരായ വ്യക്തികൾപോലും സഭയിലെ സാധാരണക്കാരായ ജനങ്ങളുടെ പേരിൽ അവരവരുടെ കാര്യസാദ്ധ്യതകൾക്കായി എത്ര എത്ര കള്ളരേഖകൾ ഉണ്ടാക്കയും, കള്ളസാക്ഷി പറകയും ചെയ്തിട്ടുണ്ടെന്നു പറയുന്നതിൽ യാതൊരു അതിശയോക്തിയുമില്ല. ഇനിയുമെങ്കിലും പരമാർത്ഥതയോടുകൂടി എല്ലാകാര്യങ്ങളും നിഷ്പക്ഷമായി തുലനം ചെയ്തു ദൈവതിരുനാമമഹത്വത്തിനായി വേണ്ട പരിഹാരം കണ്ടുപിടിക്കുന്നതിനു സഭാസ്നേഹികൾ ശ്രദ്ധിക്കേണ്ടതാണു്. എനിക്കു് ഈ അവസരത്തിൽ ജയിച്ചുനിൽക്കുന്ന കാതോലിക്കാഭാഗത്തെ നേതൃത്വത്തോടായി പറയാനുള്ളതു് ശീമക്കാരുടെ കയ്യിൽനിന്നും സ്വാതന്ത്ര്യം വാങ്ങിയതിനുശേഷം മറുഭാഗത്തെ നേതൃത്വത്തിന്റെ കുററങ്ങളും കുറവുകളും കണ്ടുപിടിക്കയല്ലാ വേണ്ടതെന്നും, നമ്മുടെ മാംസത്തോടുമാംസവും, രക്തത്തോടു രക്തവുമായിരിക്കുന്ന മറുഭാഗത്തെ അനേകായിരം കറയററ സുറിയാനിസഭാംഗങ്ങളുടെ വികാരത്തെപ്പററി ചിന്തിക്കണമെന്നും അഭിമാനത്തോടുകൂടി അവർ നമ്മോടൊന്നു ചേർന്നു മുൻപോട്ടുപോകാനുള്ള അന്തരീക്ഷം സൃഷ്ടിക്കുന്നതിലേക്കു് മലങ്കരസഭയുടെസ്വാതന്ത്ര്യത്തിനുഹാനിവരുത്താതെ എന്തെങ്കിലും വിട്ടുവീഴ്ച ചെയ്യുന്നതിനുള്ള മഹാമനസ്ക്കതയുണ്ടാകണം എന്നുമാണു്.?

(ശേഷം 8-ാംപേജിൽ)

# രക്തപര്യയനം (തുടർച്ച)

(എം. കുര്യൻ)

ഒരു സാധാരണ മനുഷ്യന്റെ സിരകളിലൂടെ ഒഴുകിക്കൊണ്ടിരിക്കുന്ന രക്തം പത്തിനും പതിനഞ്ചിനും ഇടയ്ക്കു പൈന്റു കാണും. വളരെ പെട്ടെന്നു്, കാര്യക്ഷമമാംവിധം പുതുരക്തം ലഭിച്ചുകൊണ്ടിരിക്കുന്നതിനാൽ കുറച്ചൊക്കെ രക്തം നഷ്ടപ്പെട്ടാലും വലിയ അപകടമില്ല. പക്ഷെ, പകുതിയോടടുത്തു നഷ്ടപ്പെട്ടാൽ അപകടമാണു്, സൂക്ഷിക്കണം.

ആന്തരികമോ ബാഹ്യമോ ആയ രക്തസ്രവത്താൽ, വളരെ അധികം രക്തം നഷ്ടപ്പെടുന്ന പക്ഷം, വേറെ രക്തം പകരമായ ശരീരത്തിനു നൽകിയേ മതിയാവൂ.

ശരീരത്തിനകത്തെ രക്തം നിർമ്മിക്കുന്ന "ഫാക്ടറികൾ" വളരെ സമത്ഥമാണെന്നു വരുകിലും, അത്രയധികം രക്തം പെട്ടെന്നു് പ്രദാനം ചെയ്യുന്ന ജോലി അവയെക്കൊണ്ടു നിർവ്വഹിക്കാൻ സാധ്യമായി വരില്ല.

മനുഷ്യചരിത്രത്തിന്റെ ആരംഭകാലം മുതൽതന്നെ, നഷ്ടപ്പെട്ട രക്തത്തിനു പകരം വെളിയിൽ നിന്നു് രക്തം ശരീരത്തിൽ പ്രവേശിപ്പിക്കുന്നതിനുള്ള ശ്രമങ്ങൾ നടന്നുവന്നിരുന്നു. 1914–18 ലെ ലോകമഹായുദ്ധകാലത്താണു് അതു സംബന്ധമായി കാര്യക്ഷമമായ രീതി കണ്ടുപിടിച്ചതു്. അതു പിന്നീടു് കൂടുതൽ കൂടുതൽ മെച്ചപ്പെട്ട രീതിയിൽ പരിഷ്ക്കരിക്കപ്പെട്ടുകൊണ്ടിരുന്നു. ഇന്നു് രക്തദാതാക്കളും "രക്തബാങ്ക്"കളും സർവസാധാരണമായിത്തീന്നിട്ടുണ്ടെന്നു പറയാം.

മനുഷ്യരക്തം പ്രധാനമായി നാലു ഗ്രൂപ്പുകളായി തിരിച്ചിട്ടുണ്ടു്. ഒരാളുടെ രക്തം മറെറാരാൾക്കു നൽകണമെന്നു വരുകിൽ, രണ്ടും സമാനഗ്രൂപ്പുകളിൽ പെട്ടതായിരിക്കണം. പരിശോധിച്ചു അക്കാര്യം മനസ്സിലാക്കിയതിനു ശേഷമേ രക്തം നൽകൂ. ദാനം ലഭിക്കുന്ന രക്തം വളരെ സൂക്ഷ്മതയോടെ പരിശോധിച്ചു്, തരംതിരിക്കുന്നതാണു്. ഒരു മനുഷ്യനു്, അയാളുടേതിൽനിന്നു വിഭിന്നമായ ഗ്രൂപ്പിൽപ്പെട്ട രക്തം നൽകുന്നപക്ഷം, രണ്ടുതരം രക്തവും തമ്മിൽ ശരിയായി കലരുന്നതല്ല. അതിന്റെ ഫലമായി, ഉദ്ദേശിച്ച പ്രയോജനം ലഭിക്കാതെ പോകുന്നു.

"രക്തബാങ്കി"ന്റെ പ്രവത്തനം വളരെ വിസ്മയനീയമായി തോന്നാം. ധാരാളം രക്തം ശരീരത്തിൽനിന്നു നഷ്ടപ്പെട്ടുകഴിഞ്ഞാൽ, ഏററവും അത്യാവശ്യമായി വേണ്ടതു് രോഗിയുടെ സിരകളിലെ രക്തത്തിൽ രക്തനീരു് (പ്ളാസ്മ–രക്തത്തിലെ ദ്രാവകവിഭാഗം) പ്രവേശിപ്പിക്കുകയാണെന്നും, രക്താണുക്കളെ പ്രവേശിപ്പിക്കുകയല്ലെന്നും കണ്ടുപിടിക്കപ്പെട്ടു. ഈ കണ്ടുപിടുത്തം "രക്തബാങ്കി"ന്റെ വളർച്ചയെ സഹായിച്ചു. സിരകളിലെ രക്തനീരിന്റെ അളവു വർദ്ധിപ്പിച്ചുകഴിഞ്ഞാൽ, രോഗിയുടെ രക്താണുഫാക്ടറികൾ ഉഷാറിൽ പ്രവത്തിച്ചു തുടങ്ങും. രക്താണുക്കൾ ധാരാളമായി ഉല്പാദിപ്പിക്കപ്പെടുകയും ചെയ്യും.

ദാനമായി ലഭിക്കുന്ന രക്തത്തിൽനിന്നു് രക്താണുക്കളെ മാററി, രക്തനീരു് ഉണക്കി പൊടിയാക്കി സൂക്ഷിക്കാമെന്നുള്ള ആശയം അങ്ങനെ ലഭിച്ചതാണു്. പാൽപ്പൊടി ടിന്നുകളിൽ ലഭിക്കുന്നതിനോടു സദൃശമാണതു്. സാധാരണ രക്തം, രക്താണുക്കൾ മാററി, ഉണക്കി സൂക്ഷിക്കാത്തപക്ഷം, കട്ടപിടിച്ചു പ്രയോജനരഹിതമായിത്തീരും.

കഴിഞ്ഞ യുദ്ധകാലത്തു് രക്തനീരു് ഉണക്കി ദൂരസ്ഥലങ്ങളിലേക്കു് കൊണ്ടുപോയി, അപകടത്തിൽപെട്ടു വളരെയധികം രക്തം നഷ്ടപ്പെട്ട പട്ടാളക്കാരുടെ ജീവൻ രക്ഷിക്കാൻ ഉപയോഗിച്ചിരുന്നു.

ഉണക്കിയ രക്തനീരു്, ആവശ്യം വരുമ്പോൾ, വെള്ളത്തിൽ അലിയിച്ചു് പട്ടാളക്കാരന്റെ സിരകളിലേക്കു കുത്തിവയ്ക്കുകയാണു്. അങ്ങനെ നൽകുന്ന രക്തനീരു്, രോഗിയുടെ രക്താണുഫാക്ടറികളിലെ പ്രവത്തനം തുടരാൻ പ്രോത്സാഹനം നൽകുന്നു, രക്തപ്രവാഹം സാധാരണ ഗതിയിൽ തുടരുന്നതിനു് അതു സഹായിക്കും.

രക്തം കുറയുമ്പോഴുണ്ടാകുന്ന ഒരവസ്ഥയ്ക്കാണല്ലൊ നാം വിളർച്ച (അനീമിയ) എന്നു പറയുന്നതു്. അതെന്തെങ്കിലും മുറിവോ അപകടമോ പററിയതിന്റെ ഫലമായിരിക്കണമെന്നില്ല. ശോണരക്താണുക്കൾ നിർമ്മിക്കുന്നതിനുള്ള "ഫാക്ടറി"യുടെ പ്രവത്തന ദൗർബ്ബല്യമാണതു് കാണിക്കുന്നതു്. രക്തനിർമ്മാണത്തിനു് അത്യന്താപേക്ഷിതമായ പദാത്ഥങ്ങൾ ആവശ്യത്തിനു ലഭിക്കായ്കയായിരിക്കണം അതിനു്കാരണം.ഇരുമ്പിന്റെ അംശം വളരെ കൂടുതലുള്ള ഭക്ഷണപദാത്ഥങ്ങളും ഔഷധങ്ങളും ലിവർ എക്സ്ട്രാക്റ്റും നൽകി, ഈ കുറവു പരിഹരിക്കാവുന്നതാണു്.

ശ്വേതരക്താണുക്കളുടെ (വൈററ് കോർപ്പസിൽ) നിർമ്മാണയന്ത്രം ദുർബ്ബലമാണെന്നു വരുകിൽ, രോഗത്തെ തടഞ്ഞു നിറുത്തുന്ന വെളുത്ത 'കാവൽ ഭടന്മാർ' ശരീരത്തിനു് ആവശ്യത്തിനുമാത്രം ലഭിക്കാതെ വരും. ആ സ്ഥിതിയിൽ ഒരു ചെറിയ മുറിവുപോലും അപകടകരമായിത്തീരാം. കാരണം ശരീരത്തിൽനിന്നുപുറത്തുപോകുന്ന രക്തം കട്ടിയാകാൻ വിസമ്മതിക്കുകയാൽ രക്തസ്രവം തുടർന്നുകൊണ്ടിരിക്കാൻ സാദ്ധ്യതയുണ്ടു്. ഇതു വളരെ ചുരുക്കമായേ സംഭവിക്കുന്നുള്ളുവെന്നതു് ഒരാശ്വാസമാണു്.

സാധാരണഗതിയിൽ, ശരീരത്തിൽനിന്നു രക്തം പുറത്തുവന്നാൽ അതു കട്ടിയാകുന്നതു നിങ്ങൾ കണ്ടിട്ടുണ്ടല്ലൊ. അങ്ങനെ കട്ടിയാകുന്നതുകൊണ്ടു് മുറിവുകൾ അടഞ്ഞു്, രക്തം അധികം നഷ്ടമാകാതിരിക്കും.

രക്തപര്യയനത്തെപ്പററിയുള്ള അറിവു വച്ചുകൊണ്ടു്, ആധുനിക വൈദ്യശാസ്ത്രം ആവിഷ്ക്കരിച്ചിട്ടുള്ള ചികിത്സാസമ്പ്രദായങ്ങളാണു് സീറങ്ങളും വാക്സിനുകളും കുത്തിവയ്പ്പും.

ഏതെങ്കിലും രോഗം പിടിപെട്ട മൃഗങ്ങളിൽ നിന്നെടുക്കുന്ന ഒരു സീറം, ആ രോഗത്തിനെതിരായി സമരം നടത്തുന്നതിനുവേണ്ടി ആ മൃഗങ്ങളുടെ രക്തത്തിൽ സജ്ജീകരിച്ച 'സംരക്ഷകന്മാരെ'ഉൾക്കൊള്ളുന്നതാണു്. ആ സീറം ഒരു മനുഷ്യന്റെ ശരീരത്തിൽ കുത്തിവയ്ക്കുമ്പോൾ, അതിനകത്തെ 'സംരക്ഷകന്മാർ', ശത്രുവിനെ പരാജയപ്പെടുത്തുന്നതിലേയ്ക്കു് സന്നദ്ധരായി അണിനിരന്നു കഴിയും.

വാക്സിന്റെ ധർമ്മം മറെറാന്നാണു്. നാം ഏതു രോഗാണുക്ക

## [...]ബാർ ഭദ്രാസനസന്ദർശനം

(ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്)

നീലഗിരി, ന്യൂഹോപ്പ്, 29—11 1958. പരുമലപ്പെരുനാളിൽ സംബന്ധിച്ചശേഷം ഞാൻ സ്ളീബാദാസൻ പി. എം. ജോണിനോടുകൂടി എന്റെ ഭദ്രാസനസന്ദർശനത്തിനായി പുറപ്പെട്ടു. സുപ്രീംകോടതി നമ്മുടെ സമുദായക്കേസ് കാതോലിക്കാസ്ഥാപനത്തിനു അനുകൂലമായി വിധിച്ചശേഷമുണ്ടായ പെരുനാളിൽ വടക്കുനിന്നും തെക്കുനിന്നും ആളുകൾ പതിവിലധികം സംബന്ധിച്ചിരുന്നു. വിശുദ്ധ കുർബാനയുടെ കൂടെ ബാവാതിരുമനസ്സുകൊണ്ടു സ്തോത്രശുശ്രൂഷയും നടത്തി. അടുത്തകൊല്ലത്തെ പെരുന്നാളിൽ പാത്രിയർക്കീസ്ഭാഗത്തെ മെത്രാന്മാരും സന്നിഹിതരായിരിക്കുമെന്നു ശരണപ്പെടുന്നു. നവംബർ 9 ഞായറാഴ്ച ഞാൻ നമ്മുടെ ഭദ്രാസനത്തിന്റെ തലസ്ഥാനമായ കോഴിക്കോട്ടാണു കുർബാന അർപ്പിച്ചതു്. കുറച്ചുമുമ്പ് പാത്രിയർക്കീസ്ഭാഗത്തെ ആബൂൻ മാർ പീലക്സിനോസ് കോഴിക്കോട്ടു വന്നപ്പോൾ നമ്മുടെ പള്ളിയിൽ കുർബാന ചൊല്ലാമല്ലോ എന്നു ക്ഷണിച്ചപ്പോൾ, "പാടില്ല, അവിടത്തെ പട്ടക്കാരനെ ഞാൻ എങ്ങനെ എന്റെ കുർബാനയ്ക്കു മദ്ബഹായിൽ നിർത്തും" എന്നു പറഞ്ഞു് ഒഴിഞ്ഞുകളകയും ഇംഗ്ളീഷ്പള്ളിയിൽ കുർബാന ചൊല്ലുകയും ചെയ്തു. അമേരിക്കയിലെ ശീമമെത്രാൻ എന്റെ സെക്രട്ടറി ഫാദർ ടി. വി. പീലിപ്പോസിനോടു പറഞ്ഞതു, "താൻ കാതോലിക്കാബാവായിൽനിന്നു പട്ടമേററതാണെങ്കിലും, രണ്ടും ഒന്നുതന്നെ, എന്റെ കൂടെ മദ്ബഹായിൽ നിൽക്കുക, ശ്ളീഹാവായിക്കുക" എന്നാണ്. ഒരേ പാത്രിയർക്കീസിന്റെ കീഴിലുള്ള രണ്ടു മെത്രാന്മാരുടെ വിപരീതാഭിപ്രായങ്ങൾ വിചിത്രംതന്നെ. നാം ഓർത്തഡോക്സ് സഭയെന്നു ഒരു പുതിയ സഭ സ്ഥാപിച്ചു എന്നുള്ള ആക്ഷേപം ഇവിടത്തെ പാത്രിയർക്കീസ്ഭാഗത്തെ മെത്രാന്മാർ പറയുമ്പോൾ ഓർത്തഡോക്സ് സുറിയാനി എന്നുള്ള പേരാണു നമ്മുടെ ശരിയായ പേർ യാക്കോബായ എന്നു പറയരുതു്, എന്നു ശീമമെത്രാൻ പറയുന്നു. ഈ വിപരീതാഭിപ്രായവും വിചിത്രംതന്നെ. കോഴിക്കോട്ടുകടപ്പുറത്തുള്ള നമ്മുടെ ശവക്കോട്ട ഈയിടെ മുതൽ കെട്ടി ചാപ്പൽ പണിതതു ഞാൻ കൂദാശചെയ്യുകയുണ്ടായി, കോഴിക്കോട്ടെ നമ്മുടെ പ്രധാനവും അപ്രധാനവുമായ കുടുംബക്കാരുടെ അന്ത്യവിശ്രമസ്ഥലം വെടിപ്പായിരി

[...]പ്പാടിയിലെ ബാലഭ[...] രിശുദ്ധ പൌലൂസ്ശ്ളീഹാ[...] നാമത്തിൽ, എം. വി. ജോർജ്ജച്ച[...] വികാരി പി. എം. തോമസച്ചൻ, എം. സി. പോത്തൻ മുതൽ പേരുടെ സാന്നിദ്ധ്യത്തിൽ അടിസ്ഥാനക്കല്ലിട്ടു. പള്ളിയിൽ കൊള്ളാത്ത വിധത്തിൽ ജനം വർദ്ധിച്ചിരിക്കുന്നു. അടുത്തുതന്നെ ഒരു പാത്രിയർക്കീസ് പള്ളിയുള്ളതു ജീർണ്ണിക്കയും അവരുടെ ലാസർ എന്ന കൊച്ചുപട്ടക്കാരൻ റീത്തിലേക്കു ചേരുകയും സുപ്രീംകോടതിവിധി പുറത്താകയും ചെയ്തതോടുകൂടി ആ പള്ളിക്കാർ നമ്മുടെ പള്ളിയിൽ ലയിച്ചിരിക്കയാണ്. ഇനിയും പള്ളികൾ ഇതുപോലെ ലയിക്കും. എന്നാൽ ലയിക്കും എന്നല്ല വാസ്തവത്തിൽ പറയേണ്ടതു്. സഭ ഏകയോഗമായിത്തീരുന്നു എന്നു വേണം പറവാൻ. ഉയരമുള്ള വൈത്തിരിത്തോട്ടംപള്ളിയിൽ കുർബാന കഴിഞ്ഞു് നാലായിരംഅടി ഉയരമുള്ള കുറിച്ചിറമലത്തോട്ടം പള്ളിയിൽ 23—ാംതീയതി ഞായറാഴ്ച കുർബാനചൊല്ലി. മാനന്തവാടിയിൽനിന്നു വികാരി ഫാദർ പി. ടി. തോമസച്ചൻ വന്നു എന്നെ കാണുകയും മാമോദീസാ സ്വീകരിച്ച നാലു ക്ഷുരകരുടെ പേരുകൾ നമ്മുടെ റജിസ്റ്ററിൽ ചേർക്കുവാൻ എനിക്കു തരികയുംചെയ്തു. ഈ പ്രദേശത്തു ഭയങ്കരമായ തണുപ്പാണ്. രണ്ടുകൊല്ലംമുമ്പു ഞാൻ കല്ലിട്ട കുറിച്ചിറമലസ്ഥിരംപള്ളിക്കു സ്ഥലം ഉപ്പൂട്ടിൽ അബ്രഹാമിന്റെ ഉത്സാഹത്താൽ ഉത്തരംവെച്ചു കഴിഞ്ഞു. പള്ളി കൂദാശ കഴിഞ്ഞാലുടനെ ഇവിടെ കൂലിക്കാരുടേയും മററും കുറെ മാമോദീസാ നടക്കും. ഇവിടെനിന്നു നീലഗിരിക്കു വരുംവഴി മേപ്പാടയിൽ കാത്തുനിന്ന ഇടവകജനങ്ങൾക്കായി ഒരു യോഗം നടത്തി. പിന്നെ കാർ നിർത്തിയതു വടേരി എന്ന സ്ഥലത്തെ പുതിയ പള്ളിയുടെ വാതുക്കൽ ആയിരുന്നു. ഇവിടെയും ഇടവകക്കാർക്കായി ഞാൻ ഒരു യോഗം നടത്തി. അവർ തന്ന പാലും മധുരനാരങ്ങയും കഴിച്ചു. ഈ പള്ളിക്കു ഞാൻ ഒരു ചേങ്ങല സമ്മാനിക്കുന്നുണ്ടു്. ഗൂഡലൂർ എത്തിയപ്പോൾ നാലുനാഴിക വടക്കുവശത്തുള്ള പള്ളിയിൽനിന്നു കോലഞ്ചേരി തേനുങ്കൽ മൂപ്പനും മററുമായ പുരുഷന്മാരും സ്ത്രീകളും കുട്ടികളും കാ

---

ളിൽനിന്നു രക്ഷനേടാൻ ആഗ്രഹിക്കുന്നുവോ, അവയിൽ ഏതാനും രോഗാണുക്കൾ ഉൾക്കൊള്ളുന്നതാണ് ഒരു വാക്സിൻ. അവ നിങ്ങളുടെ രക്തപ്രവാഹത്തിൽ പ്രവേശിച്ചുകഴിഞ്ഞാൽ, അവയെ എതിർക്കുന്നതിലേക്ക് നിങ്ങളുടെ രക്തത്തിൽത്തന്നെയുള്ള സംരക്ഷകന്മാരെ കുപിതരാക്കി ഇളക്കിവിടുകയാണ് വാക്സിൻ ചെയ്യുന്നതു്.

കുത്തിവയ്പിലും വാക്സിനേഷനിലും ഉപയോഗിക്കപ്പെടുന്ന തത്വങ്ങൾ മേൽപ്പറഞ്ഞവയാണ്. രക്തപര്യയനസമ്പ്രദായം, അതിന്റെ പ്രവർത്തനം, രക്താണുക്കളുടെ ധർമ്മങ്ങൾ എന്നിവയെപ്പററിയുള്ള ശരിയായ അറിവുകൂടാതെ, മരണകരമായ ചില രോഗങ്ങൾ തടയുക സാദ്ധ്യമായിത്തീരുകയില്ലെന്നു വ്യക്തമായിക്കാണുമല്ലോ.

രക്തപര്യയനചക്രത്തിൽ ഉണ്ടാകാവുന്ന സാധാരണ കുഴപ്പം ഹൃദയത്തിലെ വാൽവുകളെ സംബന്ധിക്കുന്ന 'ഹൃദ്രോഗ'ങ്ങളാണ്. രക്തം എപ്പോഴും ഒരേ ഗതിയിൽത്തന്നെ പ്രവഹിച്ചുകൊണ്ടിരിക്കുമെന്നു ഉറപ്പു നൽകുകയാണ് ആ വാൽവുകളുടെ ജോലി. നേരേ മറിച്ച്, രക്തം പുറകോട്ട് ഒഴുകാൻ ഇടയാകുന്നപക്ഷം, എന്തെല്ലാം കുഴപ്പങ്ങൾ രക്തപര്യയനചക്രത്തിൽ സംഭവിക്കുമെന്നു നിങ്ങൾക്കു ഊഹിക്കാമല്ലോ.

ഹൃദയത്തിനു ജന്മനാതന്നെ എന്തെങ്കിലും പ്രത്യേക ദൗർബ്ബല്യം പിടിപ്പെട്ടിട്ടില്ലെന്നു വരുകിൽ, വളരെയധികം ഭാരം താങ്ങിനിൽക്കാൻ മററു അവയവങ്ങളെപ്പോലെതന്നെ നമ്മുടെ ഹൃദയങ്ങൾക്കു കഴിവുണ്ട്. എന്തെങ്കിലും നിസ്സാരമായ തടസ്സം നേരിടുമ്പോൾ അനാവശ്യമായ ഉച്ചപ്പാടുകൂടാതെ കഴിക്കുകയും, അതേസമയം അവയെ ആദരവോടെ സൂക്ഷിക്കുകയും ചെയ്യുകയാണു വേണ്ടതു്.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ: മത്തായി 20:20—28

ദൈവരാജ്യത്തെക്കുറിച്ച് യഹൂദന്മാരുടെ ഇടയിൽ പ്രചാരത്തിലിരുന്ന അഭിപ്രായങ്ങളനുസരിച്ച് പല തെററിദ്ധാരണകളും ശിഷ്യന്മാക്കുമുണ്ടായിരുന്നു. ആ തെററിദ്ധാരണകളെ തിരുത്തുവാൻ യേശു പലപ്പോഴും ശ്രമിച്ചിട്ടുണ്ട്. യേശു പഠിപ്പിച്ച സത്യങ്ങൾ ശരിക്കു മനസ്സിലാക്കുവാനോ സ്വീകരിക്കുവാനോ പലപ്പോഴും ശിഷ്യന്മാക്ക് കഴിഞ്ഞില്ല. യേശുവിൻെറ സ്നാനം സ്വീകരിക്കുന്നതുകൊണ്ടോ യേശുവിനോടൊപ്പം ഇരുന്നു ഭക്ഷണം കഴിക്കുന്നതുകൊണ്ടോ ദൈവരാജ്യത്തിൽ യേശുവിൻെറ വലത്തും ഇടത്തും ഇരിക്കുവാനുള്ള പദവി ലഭിക്കുന്നതല്ല. ദൈവരാജ്യത്തിൽ ആക്കെങ്കിലും എന്തെങ്കിലും മുൻഗണന ഉണ്ടെങ്കിൽ അതു് അവർ പ്രാപിക്കുന്ന സ്ഥാനത്തിനനുസരിച്ചായിരിക്കയില്ല; പ്രത്യുത അവർ ചെയ്യുന്ന സേവനമനുസരിച്ചായിരിക്കും. എന്നാൽ ആരെങ്കിലും മുൻഗണന ആഗ്രഹിക്കുന്നതുതന്നെ യേശുവിൻെറ പ്രമാണങ്ങൾക്കെതിരും അവർ അർഹരല്ലെന്നുള്ളതിനു തെളിവുമാണ്. ക്രിസ്ത്യാനിയുടെ ഏററവും മികച്ച സ്വഭാവവിശേഷം താഴ്മയാണ്. "താഴ്മയുള്ളവർ ഭാഗ്യവാന്മാർ; അവർ ദൈവരാജ്യം കരസ്ഥമാക്കിക്കഴിഞ്ഞു." യഥാർത്ഥ താഴ്മ സംബന്ധിച്ച് നമ്മുടെ നില എന്താണെന്നു നാം ആത്മപരിശോധന നടത്തുന്നതു കൊള്ളാം. "കർത്താവേ, മററുള്ളവരെ സേവിക്കുവാൻ ഞാൻ പ്രാപ്തനായിത്തീരത്തക്കവണ്ണം നിൻെറ താഴ്മകൊണ്ട് എന്നെ നിറയ്ക്കേണമേ" എന്നു നമുക്ക് ഓരോരുത്തർക്കും പ്രാർത്ഥിക്കാം.

ചൊവ്വാ. അപ്പോ.പ്രവൃത്തികൾ 1:6—8.

കർത്താവിൻെറ പുനരുത്ഥാനത്തിനും സ്വർഗ്ഗാരോഹണത്തിനും മദ്ധ്യേയുള്ള നാല്പതുദിവസക്കാലം പല പ്രാവശ്യം കർത്താവു ശിഷ്യന്മാക്ക് പ്രത്യക്ഷപ്പെടുകയും അങ്ങനെ അവരുടെ വിശ്വാസം ശക്തിപ്പെടുകയും ചെയ്തു. ആ കാലഘട്ടത്തിൻെറ അവസാനത്തിൽപോലും ശിഷ്യന്മാരുടെ തെററിദ്ധാരണകൾ നീങ്ങിയതായി തോന്നുന്നില്ല. അവർ പ്രതീക്ഷിച്ചതുപോലെ ഇനിയും യേശു യിസ്രായേലിനു രാജ്യം യഥാസ്ഥാനപ്പെടുത്തിക്കൊടുക്കുമെന്ന് അവർ ആശിച്ചു. ഈ നാല്പതു ദിവസക്കാലം താൻ അവർക്കു പ്രത്യക്ഷപ്പെട്ടവേളകളിൽ, ദൈവരാജ്യം സംബന്ധിച്ച കാര്യങ്ങൾ അവരോടു പറഞ്ഞും പഠിപ്പിച്ചും കർത്താവ് കഴിച്ചുകൂട്ടിയതായി അപ്പോസ്തോലപ്രവൃത്തികളുടെ ആരംഭത്തിൽ ലൂക്കോസ് രേഖപ്പെടുത്തിയിട്ടുണ്ട്. ദൈവത്തിനു മാത്രമുള്ള അധികാരങ്ങളെ കൈവശപ്പെടുത്താൻ ശ്രമിക്കാതെ ഭൂമിയുടെ അററത്തോളം അവൻെറ സാക്ഷികളായിത്തീരുന്നതിനുള്ള ശക്തിക്കായി കാത്തിരിക്കുവാൻ കർത്താവു അവരോടാജ്ഞാപിച്ചു. ഇപ്പോൾ നമ്മുടെ ചുററുപാടുകളിൽ നമുക്കു ചെയ്യാവുന്ന സേവനം നിർവ്വഹിക്കാതെ സഭ എന്തു ചെയ്യണം എന്നുള്ള ചർച്ചയിലേർപ്പെട്ട് സമയം പാഴാക്കാനുള്ള പരീക്ഷ എല്ലാവക്കുമുണ്ടാകാം. അതിനു നാം വശംവദരാകരുതു്. നമുക്കുള്ള പരിമിതമായ അവസരങ്ങളെ ഉപയോഗിച്ച് നാം കർത്താവിനു സാക്ഷ്യം വഹിക്കണം; അതുകൂടാതെ നമ്മുടെ പ്രാർത്ഥനകളും സംഭാവനകളും വഴിയായി ലോകമൊട്ടുക്കുള്ള ക്രിസ്തീയസാക്ഷീകരണത്തിൽ നാം പങ്കുകൊള്ളുകയും ചെയ്യണം.

ബുധ[illegible] ലൂക്കോ[illegible]:20.21; 18:16,17; മത്തായി 6:33.

ദൈവരാജ്യം ദൈവത്തിൻെറ രാജ്യമാണ്. അതിൻെറ ആഗമനത്തിനും വളർച്ചയ്ക്കും മുൻകൈ എടുത്തു പ്രവർത്തിക്കുന്നതും പ്രവർത്തിക്കേണ്ടതും ദൈവമാണ്. എന്നാൽ നമ്മുടെ സഹകരണം ദൈവത്തിനാവശ്യമുണ്ട്. ദൈവത്തോടു സഹകരിച്ചു പ്രവർത്തിക്കമാത്രമാണ് നമ്മുടെ കർത്തവ്യം എന്നുള്ളതുമറന്നിട്ടു നമ്മുടെ ആശയങ്ങളും അഭിലാഷങ്ങളുമനുസരിച്ചു ദൈവരാജ്യം സ്ഥാപിക്കുവാൻ നാം ശ്രമിക്കുന്നതു് ശരിയല്ല. ദൈവം ആഗതനാകുന്നിടത്തു് ദൈവരാജ്യവുമുണ്ട്. അതു ദൈവത്തിൻെറ ദാനമാണ്. അതു സ്വീകരിക്കുന്നതിനായി ദൈവംതന്നെ നമ്മെ ഒരുക്കുന്നു. അതു സ്വീകരിക്കുകയും അതിലേയ്ക്കു പ്രവേശിക്കുകയുമാണ് നമ്മുടെ കർത്തവ്യം. മററുള്ളവരെ അതിലേയ്ക്ക് ആനയിക്കുവാൻ ദൈവം നമ്മെ മുഖാന്തിരങ്ങളാക്കുന്നു. ദൈവരാജ്യത്തിനുവേണ്ടി പ്രവർത്തിക്കുന്നതിനുള്ള ആദ്യത്തെ കാൽവയ്പ് നാം നമ്മുടെ ഹൃദയങ്ങളിലേയ്ക്കും ജീവിതത്തിലേയ്ക്കും കർത്താവിനെ സ്വീകരിച്ച് അവൻെറ ഹിതമനുസരിച്ച് ജീവിക്കുകയാണ്. മററുള്ളവരും ദൈവരാജ്യത്തിലേക്കു പ്രവേശിക്കുവാനുള്ള മാർഗ്ഗം അതാണ്. എല്ലാവരും കർത്താവിനെ സ്വീകരിക്കുവാനും അങ്ങനെ ദൈവരാജ്യം പുരോഗമിക്കുവാനും സഹായകമായവിധത്തിൽ നാം ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നുണ്ടോ?

വ്യാഴം. മർക്കോസ് 4:26–32

നാം പലപ്പോഴും നമ്മുടെ വേലയ്ക്കു പെട്ടെന്നു ഫലം കാണാത്തതിൽ അക്ഷമരായിത്തീരുന്നവരാണ്. ശിഷ്യന്മാരും ഏറെക്കുറെ അങ്ങനെ ഉള്ളവരായിരുന്നിരിക്കണം. ദൈവരാജ്യത്തിൻെറ സാവധാനത്തിലുള്ള പുരോഗതി അവരുടെ ക്ഷമയെ പരീക്ഷിച്ചിരിക്കണം. ക്ഷമയുടെ ആവശ്യം മനസ്സിലാക്കുന്നതിനും വിശ്വാസം നിലനിർത്തുന്നതിനുമായിട്ടായിരിക്കണം ആദ്യത്തെ ഉപമ കർത്താവു പറഞ്ഞതു്. ദൈവത്തിൻെറ വേല ചെയ്യുന്നവർ അവരവരുടെ ചുമതലകൾ നിർവ്വഹിക്കുകയും ഫലം തരുന്ന കാര്യം ദൈവത്തിനു വിട്ടുകൊടുക്കുകയും ചെയ്യേണ്ടതാണ്. ദൈവരാജ്യത്തിൻെറ

---

തിരുന്നു. ഒരാൾ എന്നോടു്, "സുപ്രീംകോടതി വിധിയെപ്പററി കേട്ടു ഇനി റിവ്യൂ കൊടുപ്പാൻ പോകുന്നു, എങ്ങനെ വരുമോ?" "റിവ്യൂ വിധിയും കഴിഞ്ഞു" എന്നു ഞാൻ മറുപടി പറഞ്ഞു. കുന്നൂർനിന്നു ഫാദർ സൈമൺ വന്നു അവിടെ കുർബാന ചൊല്ലീട്ട് മൂന്നുമാസം കഴിഞ്ഞു പോലും. ഞാൻ 28–ാംനു വെള്ളിയാഴ്ച ന്യൂഹോപ്പ്പള്ളിയിൽനിന്നു അങ്ങോട്ടുമേല്ലാടം ഡോ. അലക്സാണ്ടരും ഒരുമിച്ചുപോയി നാലു കുട്ടികളെ മാമോദീസാ മുക്കുകയും ക്ഷണപ്രകാരം മേയ്ഫീൽഡ്തോട്ടം സൂപ്രണ്ടു ജോൺപീലിപ്പോസ്മോഹൻെറകൂടെ ഡിന്നർ കഴിക്കയും ചെയ്തു. ഇനി എൻെറ പോക്കു നാട്ടുകാണികൂടി തെക്കുപടിഞ്ഞാറോട്ടു നിലമ്പൂർസമതല പ്രദേശങ്ങളിലേക്കാണ്

...ത്തു് ...മായും ത്വ...മാ...ം വളർന്നുകൊണ്ടിരിക്കുന്നു. നാം ...നസ്സിലാക്കേണ്ട വേറൊരു പരമാർത്ഥം നമ്മുടെ വേലയുടെ തുടസ്സം എത്ര നിസ്സാരമായാലും അതു ശരിയായിട്ടുള്ളതാണെങ്കിൽ അതിനു ശോഭനമായ ഒരു ഭാവിയുണ്ടെന്നുള്ളതാണ്. "ദൈവത്തിനായി മഹൽക്കാര്യങ്ങൾ ചെയ്യുവാൻ ശ്രമിക്കുക; ദൈവത്തിൽനിന്നു മഹൽക്കാര്യങ്ങൾ പ്രതീക്ഷിക്കുക". ഈ പ്രമാണം നമ്മുടെ മുദ്രാവാക്യമായി സ്വീകരിക്കുന്നതുകൊള്ളാം. എന്നാൽ ദൈവത്തോടുകൂടി ചെയ്യുന്ന എത്ര ചെറിയ കാര്യവും മഹൽക്കാര്യമാണെന്നുള്ളതും നാം മറക്കരുതു്.

വെള്ളി. ലൂക്കോസ് 13:22–30.

നമുക്കു് അവഗണിക്കാൻ വയ്യാത്ത കഠിന വചനങ്ങളാണ് ഇവ. പാപികളെ സ്വാഗതം ചെയ്യുകയും അനുതപിക്കുന്നവരെ കൈക്കൊള്ളുകയും ചെയ്യുന്ന ക്രിസ്തുവിൻെറ രാജ്യത്തിൽ പ്രവേശിക്കുക വളരെ എളുപ്പമായിട്ടുള്ള കാര്യമാണെന്നു് തെററിദ്ധരിക്കുവാൻ കർത്താവു് ഒരിക്കലും ഇടംകൊടുത്തിട്ടില്ല. പോരാട്ടന്നവക്കല്ലാതെ ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ കഴിയുന്നതല്ല. ക്രിസ്തീയജീവിതം ഒട്ടും എളുപ്പമല്ല. സ്വന്ത ശക്തിയിലോ പരിശ്രമത്താലോ ആക്കും അതിൽ പ്രവേശനം ലഭിക്കയില്ല. ക്രിസ്തുസഭയുടെ അംഗത്വമോ കുലീനത്വമോ ലോകപ്രകാരമുള്ള മറെറതെങ്കിലും പരിഗണനകളോ ക്രിസ്തുവിൻെറ രാജ്യത്തിനു് ആരെയും അർഹരാക്കുകയില്ല. "ഞാൻ നിങ്ങളെ അറിയുന്നില്ല" എന്നു് കർത്താവു് ആരെക്കുറിച്ചു പറയുന്നുവോ അവർക്കു ദൈവരാജ്യത്തിൽ പ്രവേശനമില്ല. നാം യേശുക്രിസ്തുവിൻെറ നാമം ധരിച്ചതുകൊണ്ടോ തന്നേക്കുറിച്ചു് അറിയുകയും പഠിക്കുകയും ചെയ്തതുകൊണ്ടോ മാത്രം യഥാർത്ഥ ക്രിസ്ത്യാനികളും ക്രിസ്തുവിൻെറ രാജ്യത്തിനു് അവകാശികളും ആയി ഭവിക്കയില്ല. യേശുവുമായുള്ള ആഴമായ സ്നേഹബന്ധത്തിലായി യേശുവിൻെറ ഇഷ്ടം അനുസരിച്ചു ജീവിക്കുന്നവരായാൽ മാത്രമേ തൻെറ രാജ്യത്തിൽ നമുക്കു പ്രവേശനം ലഭിക്കയുള്ളു. ഇതുവളരെപ്രയാസവും പോരാട്ടവും നിറഞ്ഞ ഒരു മാർഗ്ഗമാണ്. അനേകർ പോകുന്ന എളുപ്പ വഴി സ്വീകരിക്കാതെ ചുരുക്കം ചിലർ ...ത്തിരഞ്ഞെടുക്കുന്ന ...ഇടുക്കുവാതിലിൽകൂടി കടക്കുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു.

ശനി. മത്തായി 16:24–28.

ദൈവരാജ്യം നിത്യമായിട്ടുള്ളതാണ്, അതു് ആഗതമായിക്കഴിഞ്ഞെങ്കിലും അതിൻെറ പൂർത്തീകരണം ഭാവിയിൽ സംഭവിക്കുവാനുള്ളതാണ്. മനുഷ്യപുത്രൻ തൻെറ പിതാവിൻെറ മഹത്വത്തിൽ വീണ്ടും വരുന്ന ഒരു കാലമുണ്ടു്. അതു് എപ്പോൾ എന്നോ എങ്ങനെയെന്നോ നമുക്കറിയുവാൻ നിവൃത്തിയില്ല. അതു ന്യായവിധിയുടെയും അവസരമായിരിക്കും. എന്നാൽ ദൈവരാജ്യത്തിൻെറ പൂർത്തീകരണം കർത്താവിൻെറ വരവിനോടു ബന്ധിച്ചു പറഞ്ഞിരിക്കുന്നതു് നമുക്കു് ആശ്വാസവും ഉറപ്പും നൽകുന്ന വസ്തുതയാണ്. കർത്താവിനെ നോക്കിക്കൊണ്ടു ജീവിക്കുക; കർത്താവിനുവേണ്ടി ത്യാഗങ്ങൾ സഹിക്കുക. ഇതാണ് ക്രിസ്തീയ ജീവിതം. ക്രിസ്ത്യാനിയുടെ പ്രതിഫലം ക്രിസ്തു ആണ്. എല്ലാം അവൻെറ അധീനതയിലാകുമെന്നുള്ള വിശ്വാസം ഭാവിയെക്കുറിച്ചുള്ള ഭയത്തെ ഇല്ലാതാക്കുന്നു. ക്രൂശെടുത്തുകൊണ്ടു് ഓരോ ദിവസവും കർത്താവിനെ അനുഗമിക്കുന്ന അനുഭവം നമുക്കുണ്ടോ?

ഞായർ. മത്തായി 11:2–10.

വരുവാനുള്ള മ്ശിഹാ യേശുതന്നെയാണോ എന്നു ... സംശയിച്ചു. സംശയനിവാരണ...ന്നായി യോഹന്നാൻ തൻെറ ശിഷ്യന്മാരെ അയച്ചു് യേശുവിനോടു് നേരിട്ടു ചോദിപ്പിച്ചു. എന്നാൽ യേശു അവരുടെ ചോദ്യത്തിനു നേരിട്ടു മറുപടി നൽകിയില്ല. താൻ ചെയ്തുകൊണ്ടിരുന്ന പ്രവൃത്തികളിലേക്കു് അവരുടെ ശ്രദ്ധയെ ക്ഷണിക്കുകയും അവർ തന്നെ ചോദ്യത്തിനു് ഉത്തരം കണ്ടുപിടിക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. ഏതെങ്കിലും ഒരു കാര്യം ശരിയാണെന്നു വാക്കുകൊണ്ടു സമത്ഥിക്കുന്നതിനേക്കാൾ മനോബോദ്ധ്യം ഉളവാക്കുവാൻ സഹായിക്കുന്നതു് പ്രവൃത്തികൊണ്ടു തെളിയിക്കുകയാണ്. ക്രിസ്ത്യാനികൾക്കും ക്രൈസ്തവ സഭയ്ക്കും ഇതിൽ നിന്നു് വലിയ ഒരു പാഠം പഠിക്കുവാനുണ്ടു്. നമ്മുടെ വിശ്വാസത്തിൻെറ നൈർമ്മല്യത്തെക്കുറിച്ചും പാരമ്പര്യങ്ങളുടെ ശ്രേഷ്ഠതയേക്കുറിച്ചും നാം അവകാശ വാദങ്ങൾ ചെയ്യാറുണ്ടു്. എന്നാൽ നമ്മുടെ ജീവിതവും പ്രവൃത്തികളും അവയെ തെളിയിക്കുവാൻ പര്യാപ്തമല്ല. ഇന്നു് അക്രൈസ്തവരുടെ മുമ്പിൽ നാം ക്രിസ്തുവിനു സാക്ഷ്യം വഹിക്കേണ്ടതു പ്രസംഗംകൊണ്ടല്ല, പ്രവൃത്തികൊണ്ടാണ്.

———

# ക്രിസ്ത്യാനിയുടെ ആശ്വാസകേന്ദ്രം

(എം. തൊമ്മൻ)

"യേശു ഇരിക്കുന്നേടത്തു മറിയ എത്തി അവനെ കണ്ടിട്ട് അവന്റെ കാൽക്കൽ വീണു: കത്താവേ, നീ ഇവിടെ ഉണ്ടായിരുന്നു എങ്കിൽ എന്റെ സഹോദരൻ മരിക്കയില്ലായിരുന്നു എന്നു പറഞ്ഞു. അവൾ കരയുന്നതും അവളോടുകൂടെ വന്ന യഹൂദന്മാർ കരയുന്നതും യേശു കണ്ടിട്ട് ഉള്ളം നൊന്തു കലങ്ങി." (യോഹന്നാൻ 11: 32, 33)

ദുഃഖത്തിൽ ആശ്വാസം കണ്ടെത്തുക എന്നുള്ളതു് മനുഷ്യന്റെ ആഴമേറിയ ആവശ്യങ്ങളിൽ ഒന്നാണ്. ക്രിസ്തീയ സുവിശേഷം മറ്റെല്ലാ മാർഗ്ഗങ്ങളേക്കാൾ ഉപരിയായി അതു നിറവേറ്റുന്നുണ്ട്. യേശുക്രിസ്തു സന്തോഷത്തിലും ദുഃഖത്തിലും ഒരുപോലെ മനുഷ്യന്റെ ആത്മസഖി ആയി നിലകൊള്ളുന്നു. കാനാവിലെ കല്യാണത്തിൽ പങ്കുകൊണ്ട ക്രിസ്തു തന്റെ സാന്നിദ്ധ്യംകൊണ്ട് അവരുടെ സന്തോഷത്തെ പൂത്തീകരിച്ചു. മനുഷ്യരുടെ ആഹ്ളാദങ്ങളിൽ പങ്കുകൊള്ളുന്ന ക്രിസ്തു അവരുടെ ദുഃഖങ്ങളിൽ നിന്ന് ഒഴിഞ്ഞുമാറി നിൽക്കുന്നില്ല. ലാസർ മരിച്ചവാർത്ത കേട്ടിട്ട് വളരെ ദൂരം യാത്ര ചെയ്തു താൻ ബെഥാന്യയിലും എത്തിച്ചേർന്നു. ആശ്വാസപ്രദനായ ക്രിസ്തുവിനെ നാം അറിയേണ്ടതാവശ്യമാണ്. കർത്താവു തന്റെ സ്നേഹിതന്മാരുടെ ദുഃഖത്തിൽ അവരെ ആശ്വസിപ്പിച്ചതെങ്ങനെയെന്ന് മനസ്സിലാക്കുവാൻ നമുക്കു ശ്രമിക്കാം.

പലരുടെയും ജീവിതത്തിൽ ക്രിസ്തീയ സുവിശേഷം പരാജയപ്പെടുന്നതായി തോന്നുന്ന സ്ഥാനങ്ങളിൽ ഒന്ന് ദുഃഖം അവരെ സമീപിക്കുമ്പോഴാണ്. കുടുംബജീവിതം സന്തോഷത്തിലും സമൃദ്ധിയിലും മുമ്പോട്ടു നീങ്ങുമ്പോൾ സാധാരണ ഗതിയിലുള്ള ദൈവവിശ്വാസം പാലിക്കുവാൻ പലക്കും വിഷമമില്ല. എന്നാൽ രോഗമോ മരണമോ അതുപോലെയുള്ള മറ്റേതെങ്കിലും വിപത്തോ സംഭവിക്കുമ്പോൾ ആശ്വാസം കണ്ടെത്താതെ നട്ടംതിരിയുന്ന അനുഭവമാണ് പലർക്കുമുള്ളതു്. കർത്താവിനെ ആശ്വാസപ്രദനായി അറിഞ്ഞിട്ടുള്ളവർക്ക് ഇങ്ങനെ ഒരനുഭവം ഉണ്ടാകാവുന്നതല്ല. നമ്മുടെ കർത്താവിന്റെ ശുശ്രൂഷയുടെ ഭൂരിഭാഗവും പ്രയാസത്തിലും ദുഃഖത്തിലും ആണ്ടുപോയവരെ ഉദ്ധരിക്കുക ആയിരുന്നു. തന്റെ സ്നേഹിതനായ ലാസർ മരിച്ചപ്പോൾ സഹോദരികളായ മാർത്തയേയും മറിയയേയും കർത്താവു സമാശ്വസിപ്പിച്ചതെങ്ങനെയെന്നു നമുക്കു നോക്കാം.

ബെഥാന്യയിലെ കുടുംബവുമായുള്ള കർത്താവിന്റെ സ്നേഹബന്ധം വളരെ നാൾ നീണ്ടുനിന്ന ഒന്നായിരുന്നു. എന്തെങ്കിലും ആവശ്യമോ ആപത്തോ നേരിട്ടപ്പോൾ മാത്രമായിരുന്നു കർത്താവു് അവരെ സന്ദർശിച്ചതു്. പല അവസരങ്ങളിലും കർത്താവിനെ അതിഥി ആയി സ്വീകരിക്കുവാനും തന്റെ ഉപദേശങ്ങൾ ശ്രദ്ധിച്ചുകേൾക്കുവാനും തന്റെ സഖിത്വത്തിന്റെ സന്തോഷം അനുഭവിക്കുവാനും ഉള്ള പദവി ആ കുടുംബത്തിനു ലഭിച്ചു. അതുകൊണ്ടു് ലാസർ മരിച്ചപ്പോൾ സ്വാഭാവികമായി കർത്താവിന്റെ സഹായം അപേക്ഷിക്കുവാൻ ആ സഹോദരികൾക്കു കഴിഞ്ഞു. ആവ [illegible] മാത്രം [illegible]ർത്താവിനെ [illegible]ന്വേഷിക്കുന്ന പതിവാണ് പലക്കുമുള്ളതു്. മറ്റു സമയങ്ങളിലും കർത്താവിന്റെ സാന്നിദ്ധ്യം ആസ്വദിക്കയോ സഹായം ആവശ്യപ്പെടുകയോ ചെയ്യാത്തവർക്ക് ദുഃഖത്തിലും പ്രയാസത്തിലും കത്താവിനെ അന്വേഷിച്ചു കണ്ടെത്തുവാൻ കഴിഞ്ഞെന്നുവരികയില്ല. സൂര്യപ്രകാശമുള്ളമ്പോൾ നാം നക്ഷത്രങ്ങളെ കാണുകയോ അവയുടെ ആവശ്യം നമുക്ക് അനുഭവപ്പെടുകയോ ചെയ്യുന്നില്ല. സൂര്യൻ അസ്തമിച്ചു കഴിയുമ്പോൾ നക്ഷത്രങ്ങൾ പ്രത്യക്ഷപ്പെടുകയും അവയുടെ ശീതളപ്രകാശം നമ്മെ ആഹ്ളാദിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ ആ നക്ഷത്രങ്ങൾ പകൽ സമയത്തും അവയുടെ വെളിച്ചംകൊണ്ട് നമ്മെ ആഹ്ളാദിപ്പിക്കുവാനായി നഭോമണ്ഡലത്തിൽ കാത്തുനിൽക്കയായിരുന്നു. സൂര്യപ്രകാശമുള്ള സന്തോഷകാലത്തു പ്രത്യക്ഷപ്പെടാത്ത നക്ഷത്രംപോലെ കർത്താവ് ദുഃഖമാകുന്ന രാത്രിയിൽ നമുക്കു വെളിപ്പെടുന്നു. ആ കർത്താവ് മുമ്പും നമ്മുടെ ജീവിതത്തിൽ സന്നിഹിതനായിരുന്നു എന്നുള്ള പരമാത്ഥം നാം വിസ്മരിക്കരുതു്.

ലാസറിന്റെ രോഗവാർത്ത കേട്ട യേശു ബെഥാന്യയിലെത്താൻ ബദ്ധപ്പെടുന്നതായി കാണുന്നില്ല. ലാസർ മരിച്ചു് ശവസംസ്കാരവും കഴിഞ്ഞു് അവിടെ എത്തിയാൽ മതിയെന്നുള്ളതായിരുന്നു തന്റെ ഉദ്ദേശം. സംസ്കരിച്ചു് രണ്ടുമൂന്നുദിവസം കഴിഞ്ഞശേഷം ലാസറിനെ ഉയർപ്പിക്കണമെന്നും ആ അത്ഭുതപ്രവൃത്തിവഴിയായി ആ കുടുംബത്തേയും തന്റെ ശിഷ്യന്മാരെയും ചില പ്രത്യേക പാഠങ്ങൾ പഠിപ്പിച്ചു തന്റെ മഹത്വം വെളിപ്പെടുത്തണമെന്ന് കർത്താവു് മുൻകൂട്ടി നിശ്ചയിച്ചതായിട്ടാണ് വേദപുസ്തകത്തിൽനിന്നു മനസ്സിലാകുന്നതു്. ബെഥാന്യയിലേക്കു പുറപ്പെട്ട കർത്താവു ആ ഗ്രാമത്തിൽ പ്രവേശിക്കാതെ പുറത്തിരുന്നുകൊണ്ടു് താൻ വന്നവിവരം മാർത്തയേയും മറിയയേയും അറിയിക്കയാണു ചെയ്തതു്. സന്ദർശകന്മാരെക്കൊണ്ടു നിറഞ്ഞിരുന്ന ആ ഭവനത്തിൽ ആ സഹോദരികളെ തനിച്ചു കണ്ടു് ശാന്തമായി സംസാരിക്കുവാൻ അവസരം ലഭിക്കയില്ലെന്നു വിചാരിച്ചായിരിക്കാം യേശു പുറത്തു കാത്തിരു

---

(3-ാം പേജ് തുടർച്ച)

അല്ലാത്തപക്ഷം സ്വാതന്ത്ര്യം കിട്ടി, ശരിതന്നെ ഭരണത്തിലിരിക്കുന്നവർ അവരവരുടെ അധികാരം ഉറപ്പിക്കുന്നതിനുള്ള മനുഷ്യസഹജമായ വടം വലിയിൽ അവരുടെ ഭാഗത്തു തന്നെ പഴയ വ്യവഹാരവിത്തുപാകുകയായിരിക്കുമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. വ്യക്തിപരമായി തിരുമേനിമാരുൾപ്പെടെ ഇരുഭാഗത്തേയും നേതൃത്വത്തിലിരിക്കുന്നവരിൽ പലരും വളരെ നല്ലവരാണങ്കിലും, ഭരണപരമായും വ്യവഹാരപരമായും തീകച്ചും വ്യവസ്ഥാപിതമല്ലാത്ത അവരുടെ നടപടികൾ വീക്ഷിക്കുന്നതായാൽ അവരവരെ ഏൽപ്പിച്ചിരിക്കുന്ന താലന്തുകൾ വേണ്ടവിധം ഉപയോഗിക്കുന്നുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

...ു. ...ം അറിഞ്ഞ് ഉടനേ ...ർത്ത കർത്താവിന്റെ സമീപ...ത്തത്തി. ആഴമായ അനുകമ്പയും ദു:ഖവും കർത്താവിന്റെ മുഖത്തു പ്രതിബിംബിച്ചിരുന്നു എന്നുള്ളതിനു സംശയമില്ല. അതേ സമയംതന്നെ വലിയ പ്രശാന്തതയും മാർത്ത അവിടെ ദർശിച്ചിരിക്കണം. ദു:ഖിക്കുന്നവരെ കാണുമ്പോൾ മനുഷ്യർ സാധാരണ ഉപയോഗിക്കുന്നവിധത്തിലുള്ള സാന്ത്വനവചനങ്ങളൊന്നും കർത്താവു് ഉപയോഗിക്കുന്നില്ല. മനുഷ്യരുടെ സാന്ത്വന വചനങ്ങൾ പലപ്പോഴും ദു:ഖത്തെ ലഘൂകരിക്കുന്നതിനുപകരം വർദ്ധിപ്പിക്കയാണു് ചെയ്യുന്നതു്.

“നിന്റെ സഹോദരൻ ഉയിർത്തെഴുന്നേൽക്കും” എന്നുള്ള കർത്താവിന്റെ വചനം മാർത്തയ്ക്കു യാതൊരു സമാധാനവും നൽകുന്നില്ല: ഭാവിയിൽ സംഭവിക്കുവാനുള്ള ആ കാര്യം എത്ര അനുഗ്രഹകരമാണെങ്കിലും ഇപ്പോൾ അതു് മതിയായ ആശ്വാസം നൽകുവാൻ പര്യാപ്തമല്ല. സഹോദരന്റെ നഷ്ടപ്പെട്ട സാന്നിദ്ധ്യത്തിനുവേണ്ടിയാണു് അവരുടെ ഹൃദയം വാഞ്ഛിക്കുന്നതു്. ഉററവരുടെ മരണത്തിൽ, അവർ ഉയിർത്തെഴുന്നേൽക്കുമെന്നോ സ്വർഗ്ഗത്തിൽ പോകുമെന്നോ ഉള്ള വിശ്വാസം താൽക്കാലിക സമാധാനത്തിനു വകതരുന്നില്ല എന്നുള്ള അനുഭവം എല്ലാവക്കുംഉണ്ടായേക്കാം. എന്നാൽ കത്താവിന്റെ രണ്ടാമത്തെ വചനം വേറൊരു സത്യത്തിലേക്കു നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നു. “ഞാൻതന്നെ പുനരുത്ഥാനവും ജീവനും ആകുന്നു.” മാർത്തപുനരുത്ഥാനത്തെഭാവിയിലുള്ള ഒരു സംഭവമായി കണ്ടു. എന്നാൽ താൻതന്നെയാണു് പുനരുത്ഥാനമെന്നു കത്താവു പ്രഖ്യാപിച്ചു. ഇഹലോകത്തെയും പരലോകത്തെയും, ജീവിതത്തെയും മരണത്തെയും കൂട്ടിയോജിപ്പിക്കുകയും സൗഭാഗ്യകരമാക്കിത്തീർക്കുകയും ചെയ്യുന്ന ഏക ഘടകമാണു് ക്രിസ്തുവിന്റെ നിത്യസാന്നിദ്ധ്യം. “എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും:” ഈ പരമാർത്ഥമാണു് മരണത്തിന്റെ വിഷമുള്ള പറിച്ചു മാററുന്നതു്. ഇതാണു് ദു:ഖത്തെ സന്തോഷമാക്കി മാററുന്നതു്. യേശുക്രിസ്തുവിന്റെ നിത്യസാന്നിദ്ധ്യം ആക്കു് ഏററവും വലിയ യാഥാർത്ഥ്യമായിത്തീരുന്നുവോ അവക്കു ദു:ഖത്തിലും സന്തോഷവും സമാധാനവും കണ്ടെത്തുവാൻ കഴിയും.

കത്താവു ലാസറിനെ ഉയിർപ്പിച്ചതുകൊണ്ടാണു് മാർത്തയും മറിയയും സമാധാനം കണ്ടെത്തിയതു്. അതുപോലെ നമ്മുടെ പ്രിയപ്പെട്ടവർ മരിക്കുമ്പോഴെല്ലാം കർത്താവു് അവരെയും ജീവിപ്പിച്ചാൽ നന്നായിരുന്നു എന്നു നമുക്കു തോന്നിയേക്കാം. എന്നാൽ കർത്താവു ലാസറിനെ എന്നേക്കുമായിട്ടല്ല ജീവിപ്പിച്ചതു്. ലാസറിന്റെ പുനരുത്ഥാനം താൽക്കാലികമായിരുന്നു. ലാസറും പിന്നീടു മററുള്ളവരെപ്പോലെ മരണമാകുന്ന വാതിൽ കടന്നു മറുലോകത്തിലെ ജീവിതത്തിലേക്കു കടക്കേണ്ടിവന്നു. അങ്ങനെചെയ്യാതെ ആക്കും ഗത്യന്തരമില്ല.

യേശുവിന്റെ ഉപദേശം മാത്രമല്ല ബെഥാന്യയിലെ സഹോദരികളെ സമാശ്വസിപ്പിച്ചതു്. യേശുവിന്റെ ആഴമായ അനുകമ്പയും ഒരു പ്രധാനഘടകമായിരുന്നു. അവർ കരയുന്നതു കണ്ടപ്പോൾ യേശുവും ഹൃദയംനൊന്തു കരഞ്ഞു. ഇത്ര ആത്മാർത്ഥമായും ആഴമായും നമ്മുടെ ദു:ഖത്തിൽ പങ്കുകൊള്ളുന്ന ഒരു കർത്താവാണു് നമുക്കുള്ളതു്എന്നുള്ള പരമാർത്ഥം ഏററവും ആശ്വാസപ്രദമാണു്. ക്രിസ്തുവിന്റെസമാധാനവും സാന്ത്വനവചനങ്ങളും മനുഷ്യരുടേതുപോലെഅധരസേവയല്ല. മനുഷ്യർ ആത്മാർത്ഥമായി സഹതപിച്ചേക്കാം. എന്നാൽ അവർ നമ്മെ വിട്ടുപിരിയാതെ തരമില്ല. അവക്കു ചെയ്യാവുന്നസഹായവും നിസ്സാരമാണു്. എന്നാൽ കർത്താവു് അങ്ങനെയല്ല. അവൻ ഒരിക്കലും നമ്മെ വിട്ടുപിരിയുന്നില്ല. നമ്മുടെ ദു:ഖത്തിന്റെ അടിത്തട്ടിൽ അവൻ നമ്മെ കണ്ടുമുട്ടുന്നു. അതിൽ അവൻ പങ്കുകൊള്ളുകയും അതിനെ ലഘൂകരിക്കയും ചെയ്യുന്നു. ഇതു മററാക്കും കഴിയാത്ത ഒരു കാര്യമാണു്. ദു:ഖത്തിൽനിന്നു നമ്മെ പുറപ്പെടുവിക്കുവാൻ കഴിയുന്നവനാണു് നമ്മുടെ കർത്താവു്.എന്നാൽ അവനോടുകൂടെ ദു:ഖത്തെ അഭിമുഖീകരിക്കുന്നവക്കു മാത്രമുള്ള ഒരനുഭവമാണിതു്.

# എന്തിനുവേണ്ടി കാത്തിരിക്കണം?

(ലളിത)

കഴിഞ്ഞ ഞായറാഴ്ച പള്ളിയിൽ നിന്നു മടങ്ങിയെത്തിയ ഉടൻ ലീല ഒരു ചോദ്യവുമായി എന്നെ സമീപിച്ചു. പിറേറ ദിവസം ഇരുപത്തഞ്ചുനോമ്പു് ആരംഭിക്കുകയാണെന്നു് വികാരിയച്ചൻ പള്ളിയിൽ പ്രസംഗിക്കുകയുണ്ടായി. നോമ്പുനോൽക്കേണ്ടതിന്റെ ആവശ്യകതയെന്താണെന്നാണു് ആ കോളജ് കുമാരിയുടെ ചോദ്യം. നോമ്പു് ഏതെങ്കിലും ചില ആഹാരപദാത്ഥം വെടിയുന്നതിൽ മാത്രമാണോ? അതിനേക്കാൾ ആഴമേറിയ എന്തെങ്കിലും അത്ഥം അതിനു കൽപ്പിക്കാമോ?

ലീലയുമായുള്ള , സംഭാഷണം എന്റെ ചിന്തയെ ഉണർത്തിവിട്ടു. നോമ്പിനെപ്പററി വളരെ മോശമായ അഭിപ്രായം ഇക്കാലത്തു് പല അഭ്യസ്തവിദ്യരുടെയിടയിലും ഉള്ളതായി അറിയാം. പ്രായം ചെന്ന സ്ത്രീജനങ്ങൾക്കു മാത്രമാണത്രെ നോമ്പിന്റെ ആവശ്യം. ' വീട്ടുകളിൽ നോമ്പുനോൽക്കാൻ ശ്രമിക്കുന്ന ചില ഗൃഹനായികമാരെ ഭർത്താക്കന്മാർ കളിയാക്കുന്നതായി ചില കൂട്ടുകാരികളിൽ നിന്നു് അറിയാനിടയായിട്ടുണ്ടു്.

ക്രിസ്തീയമായ ജീവിതം നയിക്കുന്നതിനു് കഴിവതു യത്നിക്കുന്ന ഒരു കൊച്ചമ്മയെ ഞാൻ അടുത്തറിയും. നോമ്പുകാലത്തു് എല്ലാ ദിവസവും തന്നെ യശയ്യാ പ്രവാചകന്റെ പുസ്തകം 58—ാം അദ്ധ്യായം ഒരു പ്രാവശ്യം വായിച്ചിരിക്കണമെന്നു് അവർ മക്കളെ ഉപദേശിക്കാറുണ്ടു്. അതു വളരെ നല്ല ഒരു പരിശീലനമായിരിക്കുമെന്നു തോന്നുന്നു. നോമ്പുനോക്കുന്നതിന്റെ ആന്തരാർത്ഥത്തെപ്പററി വളരെ സുന്ദരമായി അവിടെ യശയ്യാ വിവരിക്കുന്നുണ്ടു്.

“ഉറക്കെ നിലവിളിക്കുക” എന്ന ആഹ്വാനത്തോടെയാണു് 58—ാം അദ്ധ്യായം ആരംഭിക്കുന്നതു്. ഒരു ഭാഗം നോക്കുക.

> അന്യായബന്ധനങ്ങളെ അഴിക്കുക; നുകത്തിന്റെ അമിക്കയറുകളെ അഴിക്കുക; പീഡിതരെ സ്വതന്ത്രരായി വിട്ടയയ്ക്കുക; എല്ലാ നുകത്തെയും തകർക്കുക; ഇതല്ലയോ

... ഇഷ്ടമുള്ള ഉപവാ
സം?

വിശപ്പുള്ളവനു് നിന്റെ അ
പ്പം നുറുക്കിക്കൊടുക്കുന്നതും, അ
ലഞ്ഞുനടക്കുന്ന സാധുക്കളെ വീ
ട്ടിൽ ചേർത്തുകൊള്ളുന്നതും,
നഗ്നരെ കണ്ടാൽ അവരെ ഉടുപ്പി
ക്കുന്നതും,
നിന്റെ മാംസരക്തങ്ങളായിരിക്കു
ന്നവർക്കു നിന്നെത്തന്നെ മറെ
ക്കാതിരിക്കുന്നതും അല്ലയോ?...
നുകവും,
വിരൽ ചൂണ്ടുന്നതും,
വഷളത്വം സംസാരിക്കുന്നതും നീ
നിന്റെ നടുവിൽനിന്നു നീക്കി
ക്കളകയും,
വിശപ്പുള്ളവനോടു നീ താല്പ
ര്യം കാണിക്കയും,
കഷ്ടത്തിൽഇരിക്കുന്നവനു തൃ
പ്തിവരുത്തുകയും ചെയ്യുമെങ്കിൽ,
നിന്റെ പ്രകാശം ഇരുളിൽ
ഉദിക്കും......

യശയ്യ58—ാം അദ്ധ്യായംമുഴുവൻ ധ്യാനപൂർവ്വമായ പഠനം അർഹിക്കുന്ന സുന്ദര ചിന്തകൾകൊണ്ടു നിറഞ്ഞിരിക്കുന്നു.

### വർജ്ജനം

ഭക്ഷണപദാർത്ഥങ്ങൾ വജ്ജിക്കുന്നതിനു് മാത്രം ശ്രദ്ധിക്കുന്ന ഒരു രീതിയിലേക്കു് ചില സ്ഥലങ്ങളിലെങ്കിലും നോമ്പാചരണം വഴുതിവീണിട്ടില്ലേ എന്നു സംശയിക്കണം. നാം വളരെയധികം ഇഷ്ടപ്പെടുന്ന കാര്യങ്ങളെ മനഃപൂർവ്വം വേണ്ടെന്നു വയ്ക്കുന്നതിനും, അങ്ങനെ ലഭിക്കുന്ന ശിക്ഷണത്തോടെ കൂടുതലായി ദൈവസന്നിധിയിലേക്കു് നീങ്ങുന്നതിനുമുള്ള ഒരു പരിശീലനമാണു് നോമ്പാചരണംകൊണ്ടു് ലഭിക്കേണ്ടതു്. നമ്മുടെ ചില പ്രത്യേകമായ. ആവർത്തിച്ചാവർത്തിച്ചു വരുന്ന, പാപങ്ങൾ, ദുരാഗ്രഹങ്ങൾ, അമിതമായ സുഖലോലുപത്വം എന്നിവയിൽനിന്നു് പിടിവിടർത്തി സ്വതന്ത്രമാകുന്നതിനുള്ള ഒരു ശ്രമം നോമ്പുകാലത്തു് ചെയ്യാവുന്നതാണു്. അതുപോലെതന്നെ, വേദപുസ്തകവായനയ്ക്കും ധ്യാനത്തിനും കൂടുതൽ സമയം ഈ ദിവസങ്ങളിൽ ചെലവഴിക്കുന്നതു കൊള്ളാം. ആത്മപരിശോധനയ്ക്കും പുനഃപ്രതിഷ്ഠയ്ക്കും ഉചിതമായ ഒരു അവസരമായും നോമ്പിനെ ഉപയോഗിക്കേണ്ടതാണു്.

ആഗ...

"ആഗമന"ത്തിന്റെ കാലഘട്ടമായിട്ടാണു് ഇരുപത്തഞ്ചുനോമ്പിനെ പരിഗണിക്കുന്നതു്. അതിവിശിഷ്ടമായ ഒരു "ആഗമന"ത്തെ പ്രതീക്ഷിച്ചു് നാം കാത്തിരിക്കുകയാണു്. ദൈവത്തിന്റെ തിരുക്കുമാരനു നമ്മുടെ ഹൃദയങ്ങളിൽ സിംഹാസനമൊരുക്കി, അദ്ദേഹത്തിന്റെ ആഗമനത്തിനു വേണ്ടി കാത്തിരിക്കുകയാണു നാം.

മലങ്കരസുറിയാനിസഭയെസംബന്ധിച്ചിടത്തോളം ഈ നോമ്പിനും ആഗമനപ്രതീക്ഷയ്ക്കും പ്രത്യേകിച്ചൊരു അർത്ഥമുണ്ടു്. സുദീർഘമായി സഭയെ താറുമാറാക്കിയ ഒരു വ്യവഹാരത്തിനുശേഷം സഭയെ നാഥനു യോജിച്ച ഒരു മണവാട്ടിയാക്കി സജ്ജീകരിക്കുന്നതിനുള്ള ഒരു കാലഘട്ടമായി ഈ ദിനങ്ങൾ പരിഗണിക്കപ്പെടണം.

### തിരിച്ചറിയുമോ

ഈയാഴ്ച ഞാൻ ഡബ്ളിയു. ഇ. ല്യൂട്ടിയൻസ് രചിച്ച "ഗോഡ്സ് വേ വിത്ത് എ സോൾ" എന്ന ഗ്രന്ഥം വായിക്കുകയായിരുന്നു. ല്യൂട്ടിയൻസ് ഒരു കർഷകനെപ്പറ്റി പ്രതിപാദിക്കുന്നുണ്ടു്. ആ കർഷകനു് ഒരു സംശയമുണ്ടു്, തന്റെ ഗ്രാമീണ... വകയി... സമീപിച്ചു് പാവപ്പെട്ട ആ കർഷകൻ ചോദിച്ചു: "അപ്പോഴേ, ബ. അച്ചാ, എനിക്കൊരു സംശയം. അങ്ങേ ലോകത്തിൽ ചെല്ലുമ്പോൾ, ഞാൻ സ്നേഹിക്കുന്ന ആളുകളെ എങ്ങനെ തിരിച്ചറിയും?"

"പക്ഷെ, എന്റെ വിഷമം അതല്ല."

"കേൾക്കട്ടെ, എന്താണു് അച്ചന്റെ പ്രയാസം?"

"എന്റെ പാപങ്ങളും കുററങ്ങളും അഴിച്ചുമാററിക്കഴിയുമ്പോൾ പിന്നെ എന്റെ സ്നേഹിതന്മാർ എന്നെ എങ്ങനെ തിരിച്ചറിയുമെന്നു ചിന്തിച്ചു ഞാൻ പരുങ്ങുകയാണു്."

പാവപ്പെട്ട ആ കർഷകൻ ചിന്താധീനനായി നിന്നുപോയി.

---

## വാർത്തകളും കുറിപ്പുകളും

(കെ. വി. മാമ്മൻ)

മഴമാറിത്തെളിഞ്ഞതോടുകൂടി കൺവെൻഷൻെറ കാലമായി.ഓരോ ഇടവകയും ഏതാണ്ടൊരു 'മൽസര മനോഭാവത്തോടുകൂടിയാണ്' കൺവൻഷൻ നടത്തുന്നത്. മുക്കിനുമുക്കിനു പള്ളി വയ്ക്കുകയും കൺവെൻഷൻ നടത്തുകയും ചെയ്യുന്ന രീതി അത്ര അഭിലഷണീയമാണോ എന്നു ചിന്തിക്കണം. പ്രസംഗകർ എല്ലാം ഒന്നുതന്നെ. തന്നിമിത്തം പ്രസംഗകർക്കു നേരിടുന്ന പ്രയാസവും വ്യയവും വളരെയാണ്. അഞ്ചും ആറും പള്ളി ചേർന്നു കൺവെൻഷൻ നടത്തുകയും ഓരോ ഇടവകയും ധ്യാനയോഗവും ക്ളാസ്സുകളും നടത്തുകയും ചെയ്യുന്നതിൽ ശ്രദ്ധിക്കുന്നതുകൊള്ളാം.

### വൈദിക സിമ്മനാരി

ഇപ്പോൾ എം. ഡി. സിമ്മനാരിയിൽ നടത്തിവരുന്ന ഓർത്തഡോക്സ് വൈദിക സിമ്മനാരി അടുത്തവർഷം മുതൽ പഴയസിമ്മനാരിയിലേക്കു മാററുന്നതാണെന്നറിയുന്നു. ജീർണ്ണിച്ച പഴയസിമ്മനാരിയുടെ കേടുപാടുകൾപോക്കിയാൽ വൈദിക സിമ്മനാരിക്കു ഇത്ര സൗകര്യപ്രദമായ് മറെറാരു സ്ഥലം ഇല്ലതന്നെ.

1813—ൽ ആരംഭിച്ച ഈ സിമ്മനാരി വെറുതെ കിടന്നു നശിക്കുവാൻ അനുവദിച്ചുകൂടാ. പട്ടണത്തിൻെറ ബഹളങ്ങളിൽനിന്നും ഒഴിഞ്ഞുമാറി മീനച്ചിലാറിൻെറ തീരത്തു സ്ഥിതിചെയ്യുന്ന ഈ സിമ്മനാരി സഭയുടെ ഉയർച്ചയ്ക്കുവേണ്ടി ആരംഭിച്ചതാണല്ലോ.

### എസ്. സി. എം. കോൺഫ്റൻസ്

സ്റ്റുഡൻറു് ക്രിസ്ത്യൻ മൂവ്മെൻറിൻെറ ദക്ഷിണമേഖലാസമ്മർ കോളജ് 1959 മെയ് 2 മുതൽ 18 വരെ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽവച്ചു നടത്തപ്പെടുന്നതാണ്. കേരളം, തമിഴ്നാട്, ആന്ധ്രാ, മൈസൂർ എന്നീ സംസ്ഥാനങ്ങളിൽനിന്നായി 250 പ്രതിനിധികൾ ഇതിൽ സംബന്ധിക്കുന്നതാണ്. ഈ കോൺഫ്റൻസിൻെറ കാര്യദർശി ഡോ. പി. എം. മത്തായി (യൂ. സി. കോളജ്) ആണ്.

### രസകരമായ ഒരു പരിചയപ്പെടുത്തൽ

"ആന്ധ്രായുടെ തലസ്ഥാനനഗരിയിൽ താമസിക്കുന്ന ആന്ധ്രാപ്രദേശത്തെ ഏക ഓർത്തഡോക്[illegible] [illegible] തേടം എന്നു പറഞ്ഞു[illegible] ഈയിടെ മുൻ മദ്ധ്യപ്രദേശ് വർണർ ഡോ. പട്ടാഭിസീതാരാമയ്യാ ഫാദർ തോമസ് മൂത്തേടത്തിനെ കേരളാഗവർണ്ണർ ഡോ. രാമകൃഷ്ണറാവുവിനു പരിചയപ്പെടുത്തിക്കൊടുക്കുകയുണ്ടായി. അച്ചനെ 'ബിഷപ്പു' എന്നു സംബോധന ചെയ്തുകൊണ്ടു് ഗവർണ്ണർമാർ ഇരുന്ന സെററിയുടെ മദ്ധ്യത്തിലേക്കു് കേരളഗവർണർ പിടിച്ചിരുത്തി. ഇരിക്കാൻ വിസമ്മതിച്ച അച്ചനോടു് രാമകൃഷ്ണറാവു "I am the head of a state and you are the head of a church. So we are equals." എന്നു പറഞ്ഞു.

### സാഹിത്യസമ്മേളനം

നാഷനൽക്രിസ്ത്യൻ കൗൺസിലിൻെറ ആഭിമുഖ്യത്തിൽ ഡിസംബർ 2, 3 തീയതികളിൽ തിരുവല്ലാ കൊമ്പാടി ബൈബിൾ ഇൻസ്റ്റിററ്യൂട്ടിൽവച്ചു് ഒരു മലയാളക്രൈസ്തവസാഹിത്യസമ്മേളനം നടത്തപ്പെട്ടു. യോഗത്തിൽ നാഷനൽ ക്രിസ്ത്യൻ കൗൺസിൽ സാഹിത്യസെക്രട്ടറി മി. ഡബ്ളിയു. സ്ക്കോപ്സ് അദ്ധ്യക്ഷത വഹിച്ചു. വിവിധ ക്രൈസ്തവസഭാവിഭാഗങ്ങളിൽ നിന്നായി 40—ൽപ്പരം എഴുത്തുകാരും, പ്രസാധകന്മാരും, പത്രാധിപന്മാരും മററും സംബന്ധിച്ചിരുന്നു. ഇപ്പോഴത്തെ മലയാളക്രൈസ്തവഗ്രന്ഥങ്ങളുടെയും മാസികകളുടെയും മുദ്രണം, വിൽപ്പന, നിലവാരം മുതലായവയെപ്പററി യോഗം കൂലങ്കഷമായി ചർച്ചചെയ്തു. എഴുത്തുകാർക്കു നല്ല പ്രതിഫലം കൊടുത്തു് ഉത്തമഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിനും കേരളാടിസ്ഥാനത്തിൽ ഒരു ക്രൈസ്തവഭവനമാസിക ആരംഭിക്കുന്നതിനും, വിവിധ വിഷയങ്ങളെപ്പററി ലഘുലേഖകൾ രചിക്കുന്നതിനും ക്രിസ്തീയസാഹിത്യപ്രചരണത്തിൽ സഭാവിഭാഗങ്ങളുടേയും നേതാക്കന്മാരുടേയും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നതിനും യോഗം തീരുമാനിച്ചു. ക്രിസ്തീയഗ്രന്ഥങ്ങൾ സാധാരണക്കാർക്കു എത്തിച്ചുകൊടുക്കുന്നതിനുള്ള യത്നം സംഘടിതമായി നടത്തേണ്ടതാണ്. സൃഷ്ടിപരമായ വിമർശനത്തോടൊപ്പം സി.എൽ.എസ്.മലയാളവിഭാഗത്തിൻെറ പ്രവർത്തനങ്ങളെ എല്ലാവരും അഭിനന്ദിക്കുകയുണ്ടായി.

ചർച്ച്.വീക്കിലി

# THE CHRISTIAN OBJECTIVE

**(James Reid)**

*You seek Me not because you saw the signs, but because you ate your fill of the loaves.* John 6: 26 (R· S· V·)

At the beginning of His ministry crowds followed Jesus for various reasons, and not all of these were reputable. When He fed the multitude it was the loaves that attracted them and not the love behind the loaves. But He was not deceived· He knew that this might happen· In the desert where He had gone to plan His campaign He had been tempted to win people by giving them bread and had rejected this method. "Man shall not live by bread alone," He said, "but by every word that proceedeth out of the mouth of God·"

* * *

Man needs bread, but he also needs the love and compassion of God without which the heart of man is starving in the darkness of an unlit world John describes how Jesus showed up the material motives of those who had come across the lake to find Him. "You seek Me not because you saw the signs, but because you ate your fill of the loaves·"

Our motives for doing good, for helping others, for going to church, even for prayer, may be strangely mixed "Doth Job serve God for nought" was the question which Satan asked of God· It was a cynical suggestion. It meant that Job's motive for religion was selfish. He was serving God for what he got out of it, not because it was right· This is not so infrequent as it might seem· After the vision of the ladder and the angels which Jacob saw when he left home for a strange land, we find him making a bargain with God, saying, "If God will be with me, and will keep me in the way that I go, and will give me bread to eat and clothing to wear, then the Lord shall be my God·"

This opens up a vital question for us all. What are the deep motives behind our actions? When we are faced with some decision do we ask ourselves what will serve our own advantage or what will be agreeable or profitable? Or do we ask first of all, What is the right thing to do? What would Christ have us do, whether or not it is agreeable, or profitable, or even apparently useful?

The same question should be asked about joining in the worship of the church. The question is not, Do we like it? Many people have got out of the habit of church going for various reasons· They may tell us that for some reason they do not like it· It may be the music that offends their artistic sense, or they may say that the preacher is not always very interesting, or that they do not like his voice, or something equally trivial·

* * *

But the question is not whether we like the church service or not· The fact that we do not like it may be the very reason why we ought to go· It may face us with questions about the way we are living and give us an uneasy conscience. The very fact that we are not interested, if we think deeply about it, may suggest that the world is so much with us that the eye of our soul has gone blind and our ears have become deaf to the inner voice of truth or love· Has something gone dead in our soul?

The same question faces us when we listen to the call of Jesus There are many familiar arguments against Christianity· These can be heard from almost every quarter where religion is being discussed. The real question about Christ, as we listen to His teaching, is not whether or not He fits into this modern world with its continual clamour for more profits, or a higher standard of living, and all the other things in what Kipling called the "haberdashery of success."

The real question about Jesus is whether or not He is right· Is He right when He tells us that a man's life does not consist in the things he owns or craves to possess, or that the way to become ourselves is to forget ourselves in the interests of other people or the service of the Kingdom of God·

* * *

It is the same with our approach to prayer· Jesus bade us ask and we will receive, but He did not mean that we should turn prayer into a means of getting what we want·

All our requests in prayer should be dominated by the desire to see God's will for us and to receive from Him the power to do it· Prayer is not a means of making use of God but of offering ourselves to be used by Him in our own lives and those of others.

In the long run, as Jesus promised, we shall have our reward though we may not look for it or find it in material things We find it in the love and the service of one another into which Christ leads us· Even the trials and disappointments we encounter on the way bring their own compensations because He will share them with us· The man who serves Christ with a single eye and walks the way of unqualified commitment, possesses a treasure that is incorruptible and unfading·

We may be tempted to tell ourselves that this is the only world we know and that it is better to "take the cash and let the credit go." But as the days go by we find that there is a hunger in the heart which cannot be satisfied by loaves but only by love·

**Not with the hope of gaining aught,**
**Not seeking a reward;**
**But as Thyself hast loved me,**
**O ever-loving Lord·**

---

## PRAYER

**Grant, O Father, that we may keep looking unto Jesus, so that life, its problems, its possibilities, and our potentialities be kept in perspective.**

**For Christ's Sake· Amen**

(*British Weekly*)

Printed and published by N· M. Abraham B· A, at the Malayala Manorama Press, Kottayam.